# ക്രൈസ്തവ കാഹളം

ഏപ്രിൽ 2015




# പ്രത്യാശ പകരുന്ന ഉത്ഥാനം












## സുവിശേഷത്തിന്റെ ആനന്ദം പകരാം...
## സഭയുടെ ശുശ്രൂഷകളിൽ പങ്കാളികളാകാം...



# ക്രൈസ്തവ കാഹളം

മലങ്കരസുറിയാനി കത്തോലിക്കാ സഭയിലെ
പ്രഥമ പ്രസിദ്ധീകരണം.

**വായിക്കുക വരിക്കാരാകുക പ്രചരിപ്പിക്കുക**

**നിങ്ങളുടെ ജീവിതത്തിലെ സുപ്രധാന നിമിഷങ്ങൾ**
**കാഹളം വായനക്കാരുമായി പങ്കുവയ്ക്കുക.**

മാമോദീസ, ആദ്യകുർബാന സ്വീകരണം, വിവാഹം, വിവാഹവാർഷികം,
ചരമവാർഷികം, ഉപകാര സ്മരണ
എന്നിവയുടെ പരസ്യങ്ങൾ മിതമായ നിരക്കിൽ
കാഹളം പ്രസിദ്ധീകരിക്കുന്നു.

*കൂടുതൽ വിവരങ്ങൾക്ക്*

**റവ. ഫാ. ജോബിൻ ജേക്കബ് കറുകയിൽ**

(സർക്കുലേഷൻ മാനേജർ)

ഫോൺ 8281459112

ക്രൈസ്തവ കാഹളം
ഏപ്രിൽ 2015
വാല്യം 76 ലക്കം 4



**രക്ഷാധികാരി**
മോറാൻ മോർ ബസേലിയോസ്
കർദ്ദിനാൾ ക്ലീമീസ് കാതോലിക്കാബാവ

**സഹരക്ഷാധികാരി**
ബിഷപ്പ് സാമുവൽ മാർ ഐറേനിയോസ്

**പ്രിന്റർ ആന്റ് പബ്ലിഷർ**
വെരി റവ. ഫാ. ജെയിംസ് പാറവിള

**എഡിറ്റർ**
റവ. ഫാ. ഡാനിയേൽ പൂവണ്ണത്തിൽ

**ചീഫ് എഡിറ്റർ**
റവ. ഫാ. ബോവസ് മാത്യു
ഫോൺ: 9447661943
bovasmathew@gmail.com

**പത്രാധിപ സമിതി**
റവ. ഡോ. ജോൺ കൊച്ചുതുണ്ടിൽ
റവ. ഡോ. ഗീവർഗ്ഗീസ് കുറ്റിയിൽ ഒ.ഐ.സി
റവ. ഡോ. വർഗീസ് നടുതല
റവ. ഫാ. വിൽസൺ തട്ടാരുതുണ്ടിൽ
ഡോ. തോമസ്കുട്ടി പനച്ചിക്കൽ
റവ. സി. ഡോ. ആർദ്ര എസ്.ഐ.സി.
റവ. സി. ഡോ. അഞ്ജലി തെരേസ് ഡി.എം.
ഡോ. ജിബി ഗീവർഗീസ്
പ്രൊഫ. ജോജു ജോൺ
ജോമി തോമസ്

**സർക്കുലേഷൻ മാനേജർ**
റവ. ഫാ. ജോബിൻ കറുകയിൽ
Mob: 8281459112

**കവർ & ലേഔട്ട്**
Fingraph, Trivandrum 5

**പ്രിന്റിംഗ്**
സെന്റ് മേരീസ് പ്രസ്, പട്ടം

**വിലാസം**
ക്രൈസ്തവ കാഹളം
സമന്വയ, പാസ്റ്ററൽ സെന്റർ
സെന്റ് മേരീസ് കാമ്പസ്
പട്ടം, തിരുവനന്തപുരം-4

## ഉള്ളടക്കം






# സെക്കുലറാകുന്ന പെരുന്നാളുകൾ

ഈ ലക്കം കാഹളത്തിലെ ലേഖനങ്ങളോടൊപ്പം ചേർക്കുവാൻ ചിത്രങ്ങൾക്കായി ഇന്റർനെറ്റിൽ പരതുകയായിരുന്നു. ഈസ്റ്റർ എന്ന് ടൈപ്പ് ചെയ്തപ്പോൾ കിട്ടിയതാകട്ടെ ചായം പൂശി വച്ചിരിക്കുന്ന മുട്ടകളുടെ ചിത്രങ്ങൾ. വീണ്ടും യേശുവിന്റെ ഉത്ഥാനം എന്ന് ഇംഗ്ലീഷിൽ ടൈപ്പ് ചെയ്തപ്പോഴാണ് ഉത്ഥിതനായ യേശുവിന്റെ ചിത്രങ്ങൾ കിട്ടിയത്. ക്രിസ്തുമസ് എന്ന് ടൈപ്പ് ചെയ്താലും വ്യത്യസ്തമല്ല സ്ഥിതി. ആദ്യം കിട്ടുന്നത് സാന്തോ ക്ലോസിന്റെ ചിത്രങ്ങളാണ്. പുൽക്കൂടും ഉണ്ണിയേശുവും അവിടെയെങ്ങുമില്ല. അടയാള ങ്ങൾ മാറിവരുന്നു. ചരിത്രത്തിൽ സംഭവിച്ചതും സുവിശേഷത്തിൽ രേഖപ്പെടുത്തിയിട്ടു ള്ളതുമായ കാര്യങ്ങൾ വിസ്മരിക്കപ്പെടുകയും പിൽക്കാലത്ത് ഓരോ സ്ഥലത്ത് ഈ പെരു ന്നാളുകളുമായി ബന്ധപ്പെട്ട് ആരംഭിച്ച പാരമ്പര്യങ്ങൾ പ്രമുഖസ്ഥാനം പിടിക്കുകയും ചെയ്യുന്ന പുത്തൻ പ്രവണത കൂടുതൽ സജീവമാകുന്നു. ഈസ്റ്റർ ദിവസം ഉത്ഥിതനായ കർത്താവിന്റെ അടയാളമായ സ്ലീബാ വിശ്വാസികളെ മുത്തിച്ച് അത് യഥാസ്ഥാനത്ത് സ്ഥാപിക്കുന്നതിനു മുൻപ് മുട്ട പുഴുങ്ങുവാൻ പോകുന്ന പ്രവണത വിരൽ ചൂണ്ടുന്നത് ചില അപകടങ്ങളിലേക്കാണ്. ക്രിസ്തുമസ് കാലത്തും ഇതുതന്നെയാണ് സംഭവിക്കുന്നത്. വി. കുർബാന തീരുന്നതിനു മുൻപേ സമ്മാനങ്ങൾക്കായി ഒരുക്കിയിരിക്കുന്ന നറുക്കെ ടുപ്പ് ആരംഭിക്കുന്നു. കച്ചവടത്തിന്റെ സംസ്കാരം നമ്മുടെ പെരുന്നാളുകളുടെ അന്തഃസത്ത കളയുന്നു. എല്ലാവരേയും ഉൾച്ചേർക്കുവാൻ നാം അതിനെ കൂടുതൽ മതേതരമാക്കുന്നു. വിശ്വാസത്തിന്റെ അടിസ്ഥാന യാഥാർത്ഥ്യങ്ങളിൽ നിറങ്ങൾ ചേർത്ത് അതിന്റെ യഥാർത്ഥ മുഖം കൂടുതൽ വികൃതമാക്കി. വേദനയും ത്യാഗവും ആവശ്യപ്പെടുന്ന ക്രിസ്തീയ ജീവിതം ലോകം വച്ചുനീട്ടുന്ന സുഖസൗകര്യങ്ങളുമായി രഞ്ജിപ്പിലായി. ഉത്ഥിതനായ കർത്താവ് അങ്ങനെ അനേകം ആരാധനമൂർത്തികളിലൊന്നായി. ആകാശത്തിന്റെ കീഴിൽ രക്ഷക്കായി നൽകപ്പെട്ടിട്ടുള്ള ഏകനാമം കർത്താവാണെന്നു പറയുവാനുള്ള ധൈര്യം നമ്മിൽ നിന്നും ചോർന്നു പോയിരിക്കുന്നു.

വലിയൊരു ഗുഹയിൽ യേശുവെന്ന യഥാർത്ഥ സത്യത്തെ മൂടിവെയ്ക്കുവാൻ നടത്തിയ ശ്രമങ്ങൾ, അവന്റെ ഉത്ഥാനത്തോടുകൂടി പാഴ്‌വേലയായി. സത്യത്തെയും യാഥാർത്ഥ്യ ത്തെയും നാം അതേപടി ലോകത്തിനു പകർന്നു നൽകണം. നമ്മുടെ കച്ചവട താൽപര്യ ങ്ങളുടെ നിറചാർത്തുകൾ നാം അതിൽ അണിയിക്കരുത്. ഉത്ഥിതനായ കർത്താവ് നമ്മുടെ വിശ്വാസത്തിന്റെ കേന്ദ്രമാണ്. കേവലം അതൊരു മതേതര സങ്കൽപ്പമല്ല. എല്ലാവർക്കും കേൾക്കുവാനും കാണുവാനുമായി യേശുവിന്റെ യഥാർത്ഥ രൂപത്തിൽ മാറ്റം വരുത്തരുത്. ക്രൂശിതന്റെ രൂപം ദൈന്യതയുള്ളതാണ്. ഉത്ഥിതന്റെ മുഖം പ്രകാശപൂർണ്ണമാണ്. നമ്മിൽ പ്രതിഫലിക്കേണ്ടത് ഉത്ഥിതന്റെ പ്രകാശമാണ്. എല്ലാവർക്കും ഉയിർപ്പുപ്പെരുന്നാൾ ആശം സകൾ.

സ്നേഹപൂർവ്വം

**ഫാ. ബോവസ് മാത്യു**
ചീഫ് എഡിറ്റർ
9447661943



## പിതൃമൊഴി

# പ്രത്യാശ പകരുന്ന പുനരുത്ഥാനം

നിങ്ങൾ കുരിശിൽ തറച്ച യേശുവിനെ ദൈവം കർത്താവും ക്രിസ്തുവുമാക്കി ഉയർത്തി (അപ്പ. പ്രവ. 2:36).

എഴുതി തയ്യാറാക്കിയ ഒരു നാടകം പോലെ പീലാത്തോസും പുരോഹിത പ്രമുഖരും യേശുവിനെ വിചാരണ ചെയ്ത് ഇല്ലാത്ത കുറ്റങ്ങൾ ചുമത്തി കുരിശിലേറ്റുവാൻ വിധിച്ചു. എന്നാൽ മനുഷ്യബുദ്ധിക്ക് അതീതമായ യേശുവിന്റെ ഉത്ഥാനം അവരുടെ പദ്ധതികളുടെ അടിവേരുള്ള യേശുവിനെയും അവൻ പ്രഘോഷിച്ച സുവിശേഷത്തെയും, അവൻ സ്ഥാപിച്ച ദൈവരാജ്യത്തേയും കബറിടത്തിനു മുന്നിൽ ഒരു വലിയ കല്ല് വച്ചതോടെ അവസാനിപ്പിക്കുവാൻ കഴിഞ്ഞുവെന്ന് ആശ്വസിക്കുമ്പോഴാണ്, കല്ലറയുടെ മുന്നിലെ കല്ല് ഉരുട്ടി മാറ്റിയിരിക്കുന്നതും, കല്ലറ ശൂന്യമായിരിക്കുന്നതും കാണുന്നത്. സത്യത്തെ ആർക്കും തടഞ്ഞുവയ്ക്കുവാൻ കഴിയില്ല എന്ന വലിയ സത്യമാണ് കർത്താവിന്റെ ഉത്ഥാനം നമുക്കു വെളിവാക്കിതരുന്നത്.

ഭയത്തിന് ഇനി അടിസ്ഥാനമില്ല. കല്ലറയിൽ എത്തിയ മഗ്ദലന മറിയത്തെ "നീ എന്തിനാണ് കരയുന്നത്" എന്നു ചോദിച്ച് ആശ്വസിപ്പിക്കുന്ന കർത്താവ് മനസ്സുകളെ ബാധിച്ചിരിക്കുന്ന ഭയത്തെ ദുരീകരിക്കുന്നു. മരണത്തിന്റെ നിഴൽ വീണ താഴ്‌വരകളിൽ കൂടെ നടക്കുമ്പോഴും ഭയം നമ്മെ അലട്ടുന്നില്ല. ഭയമില്ലാത്തവർക്കാണ് യേശുവിന്റെ ഉത്ഥാനത്തിനു സാക്ഷികളാകുവാൻ കഴിയുന്നത്. ഭയം മൂലം കതകടച്ചിരുന്ന ശിഷ്യൻ മാർ ഉത്ഥിതനായ കർത്താവിനെ കണ്ട് ശക്തരാകുന്നത് നാം സുവിശേഷത്തിൽ വായിക്കുന്നുണ്ട്. കർത്താവിന്റെ ഉത്ഥാനം ലോകം മുഴുവൻ സാക്ഷികളാകുവാൻ അവരെ ശക്തരാക്കി. ഏതു പ്രയാസങ്ങളുടെ നടുവിലും കർത്താവിന്റെ ഉത്ഥാനം നമ്മുടെ പ്രത്യാശ പകരുന്നു.

ഇന്നത്തെ ലോകത്തിൽ എന്തൊക്കെ നമ്മെ ഭയപ്പെടുത്തിയാലും ഉത്ഥിതൻ നമ്മോടുകൂടെയുണ്ട് (വി. ലൂക്കോസ് 24:13–25) അവൻ നമുക്കു മുമ്പേ പോകുന്നു (വി. മാത്താ: 28:7). നമുക്ക് സന്തോഷവും (വി. മത്താ 28:8) സമാധാനവും (വി. യോഹ 19:19) പ്രത്യാശയും നൽകുന്നു. നിർജ്ജീവ ജീവിതാവസ്ഥകളിലേക്ക് പ്രത്യാശയുടെ നവചൈതന്യം പകർന്ന് നമ്മേ ദൈവത്തിന്റെ സജീവസാന്നിധ്യമായി രൂപാന്തരപ്പെടുത്തുന്നു. ഉത്ഥാനത്തിലൂടെ ലഭ്യമായ പ്രത്യാശയിൽ സുവിശേഷത്തിന്റെ ആനന്ദത്തിൽ മഗ്ദലന മറിയവും ശിഷ്യന്മാരും സുവിശേഷത്തിനും ഉത്ഥാനത്തിനും സാക്ഷികളായി ലോകമാസകലം പോകുന്നു. ഈ പ്രത്യാശ സ്വന്തമാക്കുന്നവർക്കേ ഉത്ഥാനം നൽകുന്ന സമാധാനം സ്വീകരിക്കാനാകൂ. അധികാരഭ്രമവും, ഉപഭോഗതാല്പര്യങ്ങളും, മൂല്യശോഷണവും ജഡികാസക്തികളും അക്രമങ്ങളും അസഹിഷ്ണുതയും വളർത്തുമ്പോൾ യഥാർത്ഥ സമാധാനം വ്യക്തികളിലും, കുടുംബങ്ങളിലും സമൂഹത്തിലും നഷ്ടമാകുന്നു. ഇത്തരം സാഹചര്യത്തിൽ ഉത്ഥാനത്തിൽ പ്രകടമാകുന്ന

മരണത്തിനു പകരം ജീവൻ, വിദ്വേഷത്തിനു പകരം സ്നേഹം, പ്രതികാരത്തിനു പകരം കരുണ തുടങ്ങിയ സ്വഭാവസവിശേഷതകൾ നാം സ്വായത്തമാക്കണം. ഉത്ഥിതനോട് ചേർന്നു നിൽക്കുമ്പോൾ നന്മപൂർണ്ണവും അനശ്വരവുമായ ഒരു ജീവിതത്തിൽ പ്രത്യാശവയ്ക്കാൻ സാധിക്കും. അനുദിന ജീവിതസാഹചര്യങ്ങൾ നമ്മുടെ വിശ്വാസ ജീവിതത്തിൽ സമ്മർദ്ദങ്ങൾ ഏല്പിക്കുന്നു.

ദൈവസ്നേഹത്തിന്റെ ഉത്കൃഷ്ട മാതൃകയായി ജീവിച്ച മദർ തെരേസയെ പോലും മതവർഗ്ഗീയവാദികൾ വിമർശിക്കുമ്പോൾ നമ്മുടെ മതാത്മകജീവിതത്തിന് അത് അന്ത്യംകുറിക്കുകയല്ല. പുനരുത്ഥാനം പകരുന്ന പ്രത്യാശയിൽ വിശ്വാസത്തിന്റെ ആഴപ്പെടൽ അതിൽ സംഭവിക്കണം. മതതീവ്രവാദവും ഭീകരപ്രവർത്തനങ്ങളും അനുദിനം വർദ്ധിക്കുമ്പോൾ ഉത്ഥാനം പ്രത്യാശയുടെ കെടാവിളക്കാകുന്നു. ഉണങ്ങിവരണ്ട അസ്ഥികൾക്ക് എസക്കിയേൽ പ്രവാചകന്റെ വാക്കുകൾ പ്രത്യാശപകർന്ന് പുതുജീവൻ ഏകിയതുപോലെ, ഉത്ഥാനം നമ്മെ ജീവിക്കുവാൻ പ്രേരിപ്പിക്കുന്നു.

ലിബിയയിൽ മതഭീകരവാദികളുടെ ക്രൂരതയ്ക്കിരയായ 21 ക്രൈസ്തവരക്തസാക്ഷികളും, ലോകവ്യാപകമായി നടക്കുന്ന ക്രൈസ്തവമതപീഢനങ്ങളും നമ്മേ അസ്വസ്ഥരാക്കുന്നു. ഇന്ത്യൻ ഭരണഘടന അനുശാസിക്കുന്ന മതസ്വാതന്ത്ര്യം തകർക്കുന്നതരത്തിലുള്ള അഭിപ്രായപ്രകടനങ്ങളും നമ്മെ അസ്വസ്ഥരാക്കുന്നു. അവയ്ക്കു മുമ്പിൽ പകച്ചുനിൽക്കുമ്പോൾ ഉത്ഥിതൻ നമ്മോടും ചോദിക്കുന്നു,

"നിങ്ങൾ അസ്വസ്ഥരാകുന്നത് എന്തിന്, നിങ്ങളുടെ മനസിൽ ചോദ്യങ്ങൾ ഉയരുന്നതും എന്തിന്' (വി. ലൂക്കാ 24:38). നമ്മിലുയരുന്ന ഇത്തരം ചോദ്യങ്ങൾക്കുള്ള ഉത്തരമാണ് പുനരുത്ഥാനം. മനുഷ്യന്റെ പരിമിത ബുദ്ധിയിലും ആലോചനയിലും ഒതുങ്ങുന്നതല്ല ദൈവവും, വിശ്വാസജീവിതവും. ഭൗതിക യാഥാർത്ഥ്യ ത്തിനപ്പുറമുള്ള ജീവിതത്തിൽ നമ്മോടൊപ്പം നമ്മോടുകൂടെയെന്നും ഉത്ഥിതനുണ്ട്. ശാസ്ത്ര സാങ്കേതികവിദ്യ യുടെ നൂതനസാധ്യതകൾ ഉപയോഗിച്ച് അത്ഭുതങ്ങൾ സൃഷ്ടിക്കുന്ന ലോകത്താണ് നാം ജീവിക്കുന്നത്. എന്നാൽ ഇത് മുറിപ്പെടുത്തുന്ന മുറിവേല്പിക്കപ്പെട്ട ലോകമാണ്. ഈ മുറിവുകൾ സുഖപ്പെടുത്താൻ ഉത്ഥിതൻ വേണം. വിശ്വാസത്തെപ്രതി വിവേചനവും പീഢനവും ഏല്ക്കുന്ന ക്രൈസ്തവർക്ക് ഉത്ഥിതൻ പ്രത്യാശയാണ്. എല്ലാ അനീതികൾക്കും അസമത്വങ്ങൾക്കും വേദനകൾക്കുമിടയിൽ മനുഷ്യനോട് ഏറ്റവും അടുത്തു നിൽക്കുന്ന സഭയിലൂടെ പ്രത്യാശയുടെ കെടാവിളക്കായി ഉത്ഥിതനായ ക്രിസ്തു പ്രകാശിച്ചു നിൽക്കുന്നു. സ്വീകരിക്കാം. അവനിൽ നിന്നും പ്രത്യാശയും സന്തോഷവും സമാധാനവും.

ഏവർക്കും സ്നേഹപൂർവ്വം നമ്മുടെ കർത്താവിന്റെ ഉയിർപ്പുതിരുന്നാളിന്റെ അനുഗ്രഹങ്ങൾ പ്രാർത്ഥനാപൂർവ്വം ആശംസിക്കുന്നു.

നിങ്ങളുടെ പിതാവ്,

+Baselios Cleemis

**✠കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്**
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്



കവർസ്റ്റോറി



# കല്ലുകൾ ഉരുട്ടി മാറ്റുന്ന ഉത്ഥാനം

ബിഷപ്പ് സാമുവൽ മാർ ഐറേനിയോസ്



ഫെബ്രുവരി 15-ന് മുസ്ലീംഭീകരർ ഇരുപത്തൊന്നു കോപ്റ്റിക് ക്രിസ്ത്യാനികളെ ലിബിയയിൽ വധിച്ചു. കുടുംബംപോറ്റാൻ ജോലി തേടി ലിബിയയിലെത്തിയവരാണ്. എല്ലാവരും യുവാക്കൾ. ക്രിസ്തുവിൽ വിശ്വസിക്കുന്നു എന്നതാണ് അവരുടെ ഏകകുറ്റം. എത്ര ശാന്തമായിട്ടാണു മരണത്തെ അവർ അഭിമുഖീകരിച്ചത്. ആരും കുതറിയോടാൻ ശ്രമിച്ചില്ല. മുഖത്ത് നിരാശയോ വിദ്വേഷമോ പ്രകടമല്ല. 'യേശുവേ രക്ഷിക്കണമേ' എന്ന പ്രാർത്ഥനയോടെ അവരെല്ലാവരും രക്തസാക്ഷിത്വം വരിച്ചു. ക്രിസ്തുവിൽ നവജീവനുണ്ട് എന്ന പ്രത്യാശയോടെ അവർ ഈ ലോകത്തിലെ തങ്ങളുടെ ഹ്രസ്വജീവിതം പൂർത്തിയാക്കി. അവരുടെ കുടുംബാംഗങ്ങളിൽ ചിലരുടെ പ്രതികരണങ്ങൾ വന്നു. കൊല്ലപ്പെട്ടവരിൽ ഒരാളുടെ അമ്മ വേദനയോടെ പറഞ്ഞു "അവൻ സ്വർഗ്ഗത്തിലാണെന്നെനിക്കറിയാം. ഞാൻ എന്റെ മകനെ കൊല ചെയ്തവരോട് ക്ഷമിക്കുന്നു". "തീർച്ചയായും അദ്ദേഹം ദൈവത്തിനടുത്താണെന്ന് വേറൊരാളുടെ ഭാര്യ പ്രതികരിച്ചു. ഉത്ഥിതനായ ക്രിസ്തുവിൽ വിശ്വസിക്കുന്നവർക്ക് ലഭിക്കുന്ന ഉൾക്കാഴ്ചയും ഉറപ്പുമാണിത്. പാപം വഴിയായി പ്രവേശിച്ച മരണത്തെ രക്ഷകനായ യേശുക്രിസ്തു തന്റെ പീഢാനുഭവത്തിലൂടെയും മരണത്തിലൂടെയും എന്നേക്കുമായി മായിച്ചുകളഞ്ഞു. അവിടുന്ന് പുനരുത്ഥാനത്തിലൂടെ മരണത്തെ കൊന്നു മരണമില്ലായ്മയെ നല്കി. ക്രിസ്തുവിനോടൊപ്പം മരിക്കുന്നവൻ ക്രിസ്തുവിനോടൊപ്പം ഉയർത്തെഴുന്നേല്ക്കുന്നു.

തിന്മയുടെ ജയം താല്കാലികമാണ്: കയ്യപ്പായുടെ പൊട്ടിച്ചിരിക്ക് മണിക്കൂറുകളുടെ ആയുസ്സേയുള്ളൂ. നന്മയുടെ വിജയമാണു ഉത്ഥാനപ്പെരുന്നാളിന്റെ കാതൽ. ഈ ലോകത്തിലെ ദുഃഖങ്ങളും തകർച്ചകളും വേദനകളും പരാജയങ്ങളും താല്കാലികമാണ്. കബറിൽ അടയ്ക്കപ്പെടുന്ന സത്യം ഉത്ഥാനമുഹൂർത്തം പാർത്തിരിക്കുന്നു. സത്യത്തിന്റെ ഉയിർപ്പിനെതിരെ കാവൽ നില്ക്കുന്നത് വ്യർത്ഥമാണ്.

എല്ലാം അവസാനിച്ചു എന്ന് മനുഷ്യൻ ചിന്തിക്കുന്ന ബിന്ദുവിൽ ഉത്ഥിതനായ ക്രിസ്തു കടന്നു വരുന്നു. ദുഃഖവെള്ളിയോടെ എല്ലാം അവസാനിച്ചു എന്ന നിരാശയിലാണ് ശിഷ്യന്മാർ ചിതറിയോടിയത്. അതുകൊണ്ടാണ് ശിഷ്യരിൽ ചിലർ പത്രോസിന്റെ നേതൃത്വത്തിൽ ഉപേക്ഷിച്ചുകളഞ്ഞ പഴയ ജീവിതത്തിലേക്ക് വള്ളവും വലയുമെടുത്ത് ഇറങ്ങുന്നതും രണ്ട് ശിഷ്യന്മാർ മ്ലാനവദനരായി സ്വന്തം ഗ്രാമമായ എമ്മാവൂസിലേക്ക് മടങ്ങുന്നതും. ഇനിയും ജീവിതത്തിനർത്ഥമില്ലെന്നുറപ്പിച്ച് യൂദാസ് ആത്മഹത്യ ചെയ്തു. എല്ലാം കബറിടത്തിലവസാനിച്ചു എന്ന ഉറപ്പോടെ യഹൂദപ്രമാണിമാർ കല്ലുരുട്ടിവച്ചു. മരിച്ച യേശുവിനെ പൂശാനാണ് മഗ്ദലനമറിയം പുലർച്ചക്കേ സുഗന്ധദ്രവ്യങ്ങളുമായി എത്തുന്നത്. എല്ലാ പ്രതീക്ഷകളും അവസാനിച്ചു എന്ന ചിന്ത ശിഷ്യന്മാരെ ദുഃഖിതരും ഭയചകിതരുമാക്കി. അടച്ചിട്ട മുറിക്കുള്ളിലാണവർ. അവിടേക്കാണു യേശു സമാധാനാശംസയുമായി കടന്നുവരുന്നത്. സുഗന്ധക്കൂട്ടുമായി കബറിടത്തിലെത്തിയ മഗ്ദലനമറിയത്തെ പേരു ചൊല്ലിവിളിച്ച് താൻ ജീവിക്കുന്നു എന്ന് വെളിപ്പെടുത്തികൊടുത്തു. തിബേരിയോസ് കടലിൽ വ്യർത്ഥമായ അധ്വാനത്തിൽ പരീക്ഷീണിതരായ ശിഷ്യന്മാർക്കായി പ്രാതൽ ഒരുക്കി കടൽത്തീരത്ത് കാത്തിരിക്കുന്നു. എമ്മാവൂസിലേക്ക് മടങ്ങിയ ശിഷ്യന്മാർക്കൊപ്പം നടന്ന് വചനവും അപ്പവും മുറിച്ചു നൽകുന്നു. അതേ ക്രിസ്തു ജീവിക്കുന്നു. അതാണ് നമ്മുടെ ശക്തിയുടെ അടിസ്ഥാനം. യേശുവിനെ കാണുവാനും അനുഭവിക്കുവാനും നൂറ്റാണ്ടുകൾ പിന്നോട്ടു പോകേണ്ട. ഇതാ നിന്നോടുകൂടെ. ഉത്ഥാനപ്പെരുന്നാൾ നമുക്കു നല്കുന്ന സന്ദേശവും തീവ്രമായ അനുഭവവും ഇതാണ്.

### ഭയപ്പെടേണ്ട

ഉത്ഥിതനായ യേശു ആവർത്തിക്കുന്നത് ഭയപ്പെടേണ്ട എന്നാണ്. എല്ലാ ഭയകാരണങ്ങളും യേശു തന്റെ രക്ഷണീയ കർമ്മങ്ങളിലൂടെ നീക്കിക്കളഞ്ഞു. മനുഷ്യൻ ഏറ്റവും ഭയപ്പെടുന്നത് സഹനവും മരണവുമാണ്. യേശുക്രിസ്തു തന്റെ പീഢാനുഭവത്തിലൂടെയും മരണത്തിലൂടെയും ഉത്ഥാനത്തിലൂടെയും സഹനത്തേയും മരണത്തേയും മഹത്വീകരിച്ചു; രക്ഷണീയമാക്കി.

പീഢാനുഭവ വിവരണങ്ങളിലും ഭയത്തിന്റെ നിഴൽ വീണിട്ടുണ്ട്. ഭയം കൊണ്ടാണ് പത്രോസ് തള്ളിപ്പറഞ്ഞതും ശിഷ്യന്മാർ ഓടിപ്പോയതും. പീലാത്തോസിന്റെ ഭാര്യ ഭയന്ന് യേശുവിനെ രക്ഷിക്കാൻ ശ്രമിക്കുന്നു. പീലോത്തോസ് ഭയപ്പാടോടെ കൈകഴുകുന്നു, യഹൂദരെ ഭയന്ന് യേശുവിന് കുരിശ് വിധിക്കുന്നു. യേശുവിന്റെ മരണം കണ്ട ശതാധിപൻ ഭയന്ന് യേശുവിന്റെ ദൈവികത ഏറ്റുപറയുന്നു. കബറടക്കത്തിനുശേഷവും യഹൂദന്മാർ യേശുവിനെ ഭയക്കുന്നു. കല്ലറയ്ക്ക് കാവൽ ഏർപ്പെടുത്തുകയും ചെയ്തു. ഉത്ഥാനാവസരത്തിൽ കാവൽക്കാർ ഭയന്നുവിറച്ച് മരിച്ചവരെപ്പോലെയായി. ശൂന്യമായ കല്ലറകണ്ട് ഭയപ്പെട്ട സ്ത്രീകൾക്കാണ് ഭയപ്പെടേണ്ട എന്ന ഉത്ഥിതന്റെ സന്ദേശം ലഭിക്കുന്നത്. ദൈവസാന്നിദ്ധ്യം ജനിപ്പിക്കുന്ന ഭയം രക്ഷാകരമാണ്. ഭക്ത സ്ത്രീകളുടെ ഭയം ഇപ്രകാരമുള്ളതാണ്. കാവൽക്കാരന്റെ ഭയം തെറ്റിന്റെ പക്ഷത്ത് നില്ക്കുന്നതുകൊണ്ടാണ്. അസ്വസ്ഥത നിലനിർത്തുന്ന ഭയം തെറ്റിന്റെ അനന്തരഫലമാണ്. ഭയത്തെക്കുറിച്ചുള്ള ആദ്യപരാമർശം ഉല്പത്തി പുസ്തകത്തിലാണ്. തെറ്റുചെയ്ത ആദാമും ഹൗവ്വായും ഭയന്ന് മരങ്ങൾക്കിടയിൽ ഒളിച്ചു (ഉല്പ. 3:9). കുറ്റബോധത്തിൽ നിന്നുണ്ടാകുന്ന ഭയം അപരനോടുള്ള അസൂയയും ശത്രുതയും കൊലപാതകചിന്തയുമായി വളരുന്നു.

യേശുക്രിസ്തു തന്റെ രക്ഷാകരകർമ്മങ്ങളിലൂടെ ഭയകാരണങ്ങളെല്ലാം എന്നേക്കുമായി നീക്കി. അതുകൊണ്ടു സമാധാനം നിനക്ക് അവകാശമാകുന്നു. 'എന്റെ പീഢാനുഭവത്തിലൂടെയും മരണത്തിലൂടെയും ഉത്ഥാനത്തിലൂടെയും നേടിയ സമാധാനം നിങ്ങളോടു കൂടെ' എന്നതാണു ഉത്ഥിതന്റെ ആശംസ. പരസ്യജീവിതത്തിന്റെ മൂന്നരവർഷവും യേശു സമാധാനാശംസ ആവർത്തിക്കുന്നില്ല. ഉത്ഥാനാനന്തരമാണു ഇടമുറിയാതെ സമാധാനാശംസ നല്കുന്നത് എന്നത് ശ്രദ്ധേയമാകുന്നു.

### ഇനിയും കരച്ചിൽ നിർത്താം

'എന്തിനാണ് നീ കരയുന്നത്' തുറന്ന കല്ലറയ്ക്കൽ നിന്നു കരയുന്ന മഗ്ദലനമറിയത്തോട് ദൂതന്മാർ ചോദിച്ചു. കരയാനുള്ള കാരണങ്ങൾ എല്ലാം മാഞ്ഞുപോയി. ഇനിയും കരച്ചിൽ നിർത്താം. ഏദൻതോട്ടത്തിൽ ആദ്യസ്ത്രീയ്ക്ക് കാലിടറിയപ്പോൾ ആരംഭിച്ച കരച്ചിലാണ്. ദൈവസാമീപ്യം നഷ്ടപ്പെട്ട ആദ്യ മനുഷ്യന്റെ കരച്ചിൽ തുടർന്നുകൊണ്ടേയിരുന്നു. എല്ലാ സങ്കടത്തിന്റെയും ആത്യന്തികകാരണം ദൈവനഷ്ടമാണ്. ദൈവം നഷ്ടമായതിന്റെ വിഹ്വലതകളല്ലേ നമ്മെ വേട്ടയാടുന്നത്. നമ്മുടെ അസ്വസ്ഥതയ്ക്കും അലച്ചിലിനും നൊമ്പരങ്ങൾക്കും കാരണം ക്രിസ്തു നഷ്ടമായതാണെന്ന തിരിച്ചറിവിന്റെ തിരുനാളാണു ഈസ്റ്റർ. ക്രിസ്തു എന്നിൽ ഉയർത്തെഴുന്നേറ്റാൽ കരച്ചിലിന് വിരാമമാകും.

### ഉത്ഥിതനെ തേടുക

'നിങ്ങൾ ജീവിച്ചിരിക്കുന്നവനെ മരിച്ചവരുടെയിടയിൽ അന്വേഷിക്കുന്നുവോ' (ലൂക്കാ. 24:5). ദൂതന്മാരുടെ ഈ ചോദ്യം പ്രസക്തമാണ്. അന്ധവിശ്വാസങ്ങളും അബദ്ധവിശ്വാസങ്ങളും നമ്മുടെ വിശ്വാസ

ജീവിതത്തെ ഭരിക്കുമ്പോൾ ഉത്ഥിതനെ നാം മരിച്ച വരുടെ ഇടയിൽ തേടുകയാണ്. ഉത്ഥിതനെ അറിയാനുള്ള മാർഗ്ഗം അവന്റെ കല്ലറയും ശവക്കച്ചയും മുൾമുടിയും തേടിയിറങ്ങുകയല്ല. മറിച്ച് 'അവൻ നിങ്ങളോടുകൂടിയായിരുന്നപ്പോൾ പറഞ്ഞ കാര്യങ്ങൾ ഓർമ്മിക്കുവിൻ'. അവൻ പറഞ്ഞുതന്ന വഴിയിലൂടെ ജീവിതത്തെ ചിട്ടപ്പെടുത്തുകയാണു യേശുവിനെ കണ്ടെത്താനുള്ള മാർഗ്ഗം. അങ്ങനെ കണ്ടെത്തുന്നവർക്കേ ഉത്ഥാനത്തിന്റെ സാക്ഷികളാകാൻ കഴിയൂ. വിശുദ്ധ ഫ്രാൻസിസ് അസ്സീസ്സിയെപ്പോലെയുള്ളവർ നൂറ്റാണ്ടുകൾക്കുശേഷവും ഈ മാർഗ്ഗത്തിലൂടെ ഉത്ഥിതന്റെ പാത കണ്ടെത്തിയവരാണ്. പരിശുദ്ധ ഫ്രാൻസിസ് പാപ്പാ സ്വീകരിച്ചിരിക്കുന്ന മാർഗ്ഗവും വേറൊന്നല്ല.



### ഉത്ഥിതനെ തിരിച്ചറിയാൻ

ഉത്ഥിതനെ തിരിച്ചറിയാനുള്ള വഴികൾ ഉത്ഥാനവിവരണങ്ങളിൽ വ്യക്തമാണ്. മഗ്ദലനമറിയം യേശുവിനെ തിരിച്ചറിഞ്ഞത് അവിടുത്തെ വചനം കേട്ടപ്പോഴാണ്. 'മറിയം' എന്ന സ്വരത്തിലൂടെ ഉത്ഥിതനായ യേശുവിനെ അവൾ കണ്ടെത്തി. എമ്മാവൂസിലേക്ക് പോയ ശിഷ്യന്മാർക്ക് വഴിമദ്ധ്യേ യേശു വചനം വ്യാഖ്യാനിച്ചുകൊടുത്ത് അവരുടെ ഹൃദയം ജ്വലിപ്പിച്ച് മുറിക്കപ്പെടുന്ന അപ്പത്തിൽ ഉത്ഥിതനായ യേശുവിനെ തിരിച്ചറിയാൻ തക്കവണ്ണം അവരുടെ കണ്ണുകൾ തുറന്നു. ആ ശിഷ്യന്മാർ മുറിയ്ക്കപ്പെട്ട അപ്പം ഭക്ഷിച്ചപ്പോൾ യേശു അനുഭവത്തിൽ ആഴപ്പെട്ടു. അവസാനം തിബേരിയോസ് കടൽത്തീരത്തു വച്ച് അത്ഭുതകരമായ മീൻപിടുത്തത്തിലൂടെ 153 വലിയ മത്സ്യങ്ങൾ നിറഞ്ഞ വല വലിച്ചുകയറ്റിയപ്പോൾ യേശുവിനെ അവർ തിരിച്ചറിഞ്ഞു. ഈ മൂന്നു സംഭവങ്ങളും ഏറെ പ്രതീകാത്മകമാണ്. ഉത്ഥിതനായ യേശുവിനെ കണ്ടെത്താനുള്ള മൂന്നു മാർഗ്ഗങ്ങൾ വെളിവാക്കപ്പെടുന്നു: തിരുവചനവും, വിശുദ്ധകൂദാശകളും തിരുസ്സഭാകൂട്ടായ്മയും.

### തിരുമുറിവുകൾ

തിരുമുറിവുകൾ ഉത്ഥിതനെ തിരിച്ചറിയാൻ ഉറപ്പുള്ള അടയാളമാണ്. ഈ തിരുമുറിവുകളിലേക്ക് നോക്കിയാണ് വിശുദ്ധ തോമാശ്ലീഹാ ഉത്ഥാനരഹസ്യം ഉൾക്കൊണ്ടത്. ഈ കാഴ്ചകണ്ടതോടെയാണ് തോമാശ്ലീഹായുടെ മനസ്സിന്റെ മുറിപ്പാടുകൾ രക്ഷണീയമായതും ആ കണ്ണുകളിൽ പ്രത്യാശയും ആനന്ദവും നിറഞ്ഞതും. തന്റെ ചോദ്യത്തിനുത്തരമായി യേശു വെളിപ്പെടുത്തിയ 'വഴിയും സത്യവും ജീവനും ഞാനാകുന്നു' എന്ന വചനത്തിന്റെ പൊരുൾ അവന്റെ മനസ്സിൽ നിറയുകയും ചെയ്തു. മുറിവുകളേല്ക്കാനുള്ള ആവേശം രക്തസാക്ഷികൾക്കു നല്കിയതും യേശുവിന്റെ തിരുമുറിവുകളാണ്. നമുക്കു ദൈവം അനുവദിക്കുന്ന മുറിവുകളെ രക്ഷണീയമാക്കുന്നതിലൂടെയാണ് ഉത്ഥിതനോട് തദാത്മ്യ പ്പെടാൻ നമുക്ക് സാധിക്കുക.

### അറിയിക്കുവാനുള്ള ദൗത്യം

ഉത്ഥാനവാർത്ത സ്വന്തമായി സൂക്ഷിക്കുവാനുള്ളതല്ല, പങ്കുവയ്ക്കാനുള്ളതാണ്. ഉത്ഥാനവാർത്ത സഹോദരന്മാരെ അറിയിക്കണമെന്നതാണു ഉത്ഥിതൻ നല്കുന്ന നിയോഗം. സങ്കടപ്പെട്ടിരിക്കുന്ന ജീവിതങ്ങളിൽ ഉത്ഥാനത്തിന്റെ സന്തോഷം പകരണം. ശിഷ്യരെ അറിയിക്കുവാനുള്ള ആഹ്വാനം ഏറ്റുവാങ്ങേണ്ടവരാണു നാം. വെറുപ്പിലും വിദ്വേഷത്തിലും അകന്ന് കഴിയുന്ന ഭവനങ്ങളിലേക്ക് സ്നേഹത്തിന്റെ പുതുജീവനുമായി.....

രോഗത്തിൽ ആശയറ്റ് കഴിയുന്നവരിലേക്ക് സൗഖ്യത്തിന്റെ പ്രത്യാശയുമായി.....

തകർന്നടിഞ്ഞ കുടുംബബന്ധങ്ങളിലേക്കു ദൃഢബന്ധത്തിന്റെ ദൂതുമായി....

പട്ടിണിയും പരിവട്ടവുമായി കഴിയുന്നവരിലേക്ക്

സ്നേഹത്തിന്റെ കൈത്താങ്ങായി....

അപമാനഭാരത്തിന്റെ മുറിപ്പാടുമായി കഴിയുന്നവരിലേക്ക് തിരുമുറിവിന്റെ സൗഖ്യവുമായി....

നമുക്കു കടന്നുചെല്ലാം...

അടഞ്ഞുകിടക്കുന്ന കല്ലറകളിൽ ഉരുട്ടിവച്ചിരിക്കുന്ന വലിയ കല്ലുകൾ നമ്മെ നഷ്ടധൈര്യമോ സംശയാ ലുക്കളോ ആക്കരുത്.

നമുക്ക് മുമ്പേ സ്വർഗ്ഗം ദൂതന്മാരെ അയച്ച്

ആ കല്ലുകൾ ഉരുട്ടിമാറ്റും.

ഈ ഉത്ഥാനപ്പെരുന്നാൾ നമുക്ക് പാഴാകാതെ നോക്കാം.



കവർസ്റ്റോറി

# ഓശാനയുടെ ചില ഉൾപ്പൊരുളുകൾ





റവ. ഡോ. കുര്യൻ വാലുപറമ്പിൽ

മലങ്കര സുറിയാനി ആരാധനക്രമത്തിലുള്ള ഓശാനശുശ്രൂഷയുടെ ഏതാനും മാനങ്ങളെ ക്കുറിച്ചുള്ള എളിയൊരു വിചിന്തനമാണ് ഈ ലേഖനം. 'ഓശാന' എന്ന വാക്ക് *ഹോസാനാ* എന്ന ഹീബ്രു വാക്കിൽനിന്ന് ഉരുവായതാണ്. *ഹോസാനാ*-യുടെ അർഥം ഞങ്ങളെ രക്ഷിക്കണമെ എന്ന്. കാലാന്തരത്തിൽ ഹോസാനാ / ഓശാന യേശുവിനുള്ള ഒരു എതിരേല്പുസ്തുതിപ്പായി. ഈ സ്തുതിപ്പുയർത്തുന്നവർ അതുവഴി കർത്താവേ, ഞങ്ങളെ രക്ഷിക്കണമെ എന്ന് അപേക്ഷിക്കുകയും ചെയ്യുന്നു.

### ഓശാനശുശ്രൂഷയുടെ ഘടന

ഓശാനപ്പെരുന്നാളിന്റെ ദേവാലയാഘോഷത്തിൽ മൂന്നു ശുശ്രൂഷകളുണ്ട്: യാമനമസ്കാരം, ഓശാന പ്പെരുന്നാളിന്റെ പ്രത്യേക ശുശ്രൂഷ, വിശുദ്ധ കുർബാന എന്നിവ. ഓശാനപ്പെരുന്നാളിന്റെ പ്രത്യേക ശുശ്രൂഷയെ നാം ഓശാനശുശ്രൂഷ എന്ന് ക്ലിപ്തപ്പെടുത്തുന്നു. അതിൽ മുഖ്യമായി മൂന്ന് ഭാഗങ്ങൾ അഥവാ ശുശ്രൂഷകൾ ഉണ്ട്: അവയുടെ ക്രമം സുറിയാനി ടെക്സ്റ്റിലും നിലവിലുള്ള മലയാള ശുശ്രൂഷക്രമങ്ങളിലും ഇപ്രകാരമാണ്: പ്രദക്ഷിണം, കുരുത്തോലവാഴ്വ്, സ്ലീബായാഘോഷം.

ഓശാനശുശ്രൂഷയുടെ അനുഷ്ഠാനക്രമം രൂപവത്കരിച്ച സുറിയാനിപിതാക്കന്മാർ ആദ്യം പ്രദക്ഷിണം - (എതിരേല്പ്) - കുരുത്തോലവാഴ്വ് - സ്ലീബായോഘോഷം എന്ന ക്രമമാണ് നമുക്കു നല്കിയിട്ടുള്ളത്. ഈ ക്രമം യേശു കഴുതപ്പുറത്ത് ജറുസലേമിലേക്കു രാജകീയപ്രവേശം നടത്തുകയും (മത്താ 21,1-11; മർക്കോ 11,1-11; ലൂക്കാ 19,48; യോഹ 12,12-19), അനന്തരം ദേവാലയത്തിൽ ശുശ്രൂഷ ചെയ്യുകയും ക്രൂശിതനാകുകയും ചെയ്തതിന്റെ സുവിശേഷവിവരണങ്ങളിലെ ക്രമത്തിന് അനുസൃതമാണ്. പിതാക്കന്മാർ കൈമാറിത്തന്ന ക്രമമനുസരിച്ച്, ആദ്യം നാം യേശുവിനെ എതിരേറ്റ് ദേവാലയത്തിലേക്ക് എഴുന്നള്ളിക്കുന്നു; യേശു നേരേ ദേവാലയത്തിലേക്കു പ്രവേശിക്കുന്നു. തുടർന്ന് ദേവാലയത്തിലെ ശുശ്രൂഷ. ഈ ക്രമത്തിൽ വിശുദ്ധ ലൂക്കായുടെ സുവിശേഷവിവരണത്തിൽ ലഭ്യമായ ആദിമ അന്ത്യോക്യൻ ക്രമം അന്ത്യോക്യൻ സുറിയാനി പിതാക്കന്മാർ അനുവർത്തിക്കുന്നതായി കാണുന്നു. കഴുതപ്പുറത്തിരുന്ന് യേശു ജറുസലേമിലേക്കു നടത്തിയ രാജകീയ യാത്ര നേരേ ദേവാലയത്തിൽ പ്രവേശിച്ചതായും തുടർന്ന് യേശു ദേവാലയത്തിൽ ശുശ്രൂഷ ചെയ്തതായും അന്ത്യോക്യക്കാരനായ ലൂക്കാ മാത്രമേ സാക്ഷ്യപ്പെടുത്തിയിട്ടുള്ളു. യേശു ചെയ്ത ഈ യാത്ര ദേവാലയത്തിലേക്കുള്ള തീർഥാടനവും ആയിരുന്നെന്ന് "കർത്താവിന്റെ നാമത്തിൽ വരുന്നവൻ വാഴ്ത്തപ്പെട്ടവൻ" എന്ന അനുഗ്രഹവചസ്സുകൾ സൂചിപ്പിക്കുന്നു. ഈ വാക്കുകൾ ഒരു തീർഥാടനസങ്കീർത്തനമായ 118,26ന്റെ ഉദ്ധരണിയാണല്ലോ.

### ഓശാനശുശ്രൂഷ 'ഓർമിക്കൽ' ശുശ്രൂഷ

എല്ലാ പെരുന്നാളുകളുമെന്നപോലെ ഓശാനശുശ്രൂഷയും സഭയ്ക്ക് ഒരു 'ഓർമിക്കൽ'ശുശ്രൂഷയാണ്. ആരാധനയിൽ ഓർമിക്കൽ രക്ഷാകരമായ ചരിത്രസംഭവത്തിന്റെ വർത്തമാനവത്കരണമാണ്.

യേശു ബേത്പാഗേ-ബേഥാനിയാപ്രദേശത്തുനിന്ന് കഴുതപ്പുറത്തിരുന്ന് ജറുസലേംദേവാലയത്തിലേക്ക് രാജാവായി കയറിപ്പോയെന്നും, അപ്പോൾ ശിഷ്യഗണവും വലിയൊരു ജനക്കൂട്ടവും അവനെ സാഘോഷം എതിരേറ്റെന്നുമുള്ള ചരിത്രസംഭവം തങ്ങളുടെ ഓർമശക്തിയുടെ ഒരു വ്യപാരമായി ത്തീർക്കുകയല്ല വിശ്വാസിസമൂഹം - യേശുവിന്റെ ഇന്നത്തെ ശിഷ്യസമൂഹം - ഓശാനപ്പെരുന്നാളിൽ ചെയ്യുന്നത്. കുരിശിലെ ആത്മബലിയുടെ സ്ഥാനമായ ഗോല്ഗോഥാ അന്ത്യലക്ഷ്യമാക്കി ജറുസലേം ദേവാലയത്തിലേക്കു കയറിപ്പോകുന്ന യേശുമിശിഹായെ ഇന്ന് അവന്റെ ശിഷ്യഗണം എതിരേറ്റു കൊണ്ടുവരുകയത്രേ. അവരെ സംബന്ധിച്ചിടത്തോളം യേശുവിനു നല്കപ്പെട്ട എതിരേല്പ് ഇപ്പോൾ ഒരു ഭൂതകാലസംഭവമല്ല; വർത്തമാനകാല അനുഭവമാണ്. പുറംകണ്ണുകൾക്ക് അദൃശനെങ്കിലും കഴുതപ്പുറമേറി എഴുന്നള്ളിവരുന്ന രാജാവായ യേശു വിശ്വാസികളുടെ ഹൃദയത്തിൽ നിറഞ്ഞുനില്ക്കുന്നു. അവരോരുവരുംതന്നെ അവന്റെ വാഹനമായ കഴുതയായിത്തീർന്നിരിക്കുന്നു. അവൻ അവർക്ക് ഒരു സ്നേഹവികാരമായിക്കഴിഞ്ഞിരിക്കുന്നു. വിശേഷിച്ച്, കഴിഞ്ഞ 40ലേറെ ദിവസങ്ങളായി അവനോടൊപ്പം നോമ്പാകുന്ന മരുഭൂമിയിൽ കഴിഞ്ഞുകൂടിയിരുന്നതിനുശേഷം. ഇപ്പോളവർ അവനോടൊപ്പം ദേവാലയത്തിലേക്കു തീർഥാടനം നടത്തുകയും ചെയ്യുന്നു.

യേശുവിന്റെ യാത്ര പൂർത്തിയായത് ബഥനിയായിൽനിന്ന് സ്വർഗത്തിലേക്ക് എടുക്കപ്പെട്ടപ്പോഴാണ് (ലൂക്കാ 24,50). ഇന്ന് ശിഷ്യസമൂഹം കർത്താവിന്റെ നാമത്തിൽ വരുന്ന യേശുവിനെ ആരോഹണത്തിന്റെ ആദ്യപടിയായി 'ബഥനിയാ'യിൽനിന്ന് (ലൂക്കാ 19,28 -29) ദേവാലയത്തിലേക്ക് കുരുത്തോലകളുമേന്തി എതിരേറ്റുകൊണ്ടുപോകുന്നതാണ് ഓശാനശുശ്രൂഷയിലെ പ്രദക്ഷിണം. അതുകൊണ്ടാണ് ഓശാനശുശ്രൂഷ പ്രദക്ഷിണംകൊണ്ട് ആരംഭിക്കുന്ന ക്രമം സുറിയാനിപിതാക്കന്മാർ നമുക്കു കൈമാറിയിട്ടുള്ളത്. പ്രഭാതനമസ്കാരം കഴിഞ്ഞു പ്രദക്ഷിണം നടത്തുന്ന പതിവായപ്പോൾ ദേവാലയത്തിനു പുറത്തിറങ്ങി ആരംഭിക്കുന്ന പതിവായി. പിതാക്കന്മാർ തന്ന ക്രമമനുസരിച്ച്, ദേവാലയത്തിൽനിന്നല്ല അവിടേക്കുള്ള യാത്ര (പ്രദക്ഷിണം) ആരംഭിക്കുന്നത്. എന്നാൽ, വിശ്വാസിസമൂഹം യഥാസമയം എത്താത്തതിനാലാകാം, കുരുത്തോലവാഴ്വും സ്ലീബാ ആഘോഷവും കഴിഞ്ഞ് പ്രദക്ഷിണം നടത്തുന്ന പതിവും ചില പള്ളികളിലുണ്ടായി. അന്ത്യോക്യക്കാരനായ ലൂക്കായുടെ ചരിത്രവിവരണത്തിലെ സാക്ഷ്യമനുസരിച്ചുള്ളതാണ് പാശ്ചാത്യസുറിയാനി പിതാക്കന്മാർ കൈമാറിയിട്ടുള്ള ക്രമം. അത് സുവിശേഷത്തിലെ ക്രമത്തോടു വിശ്വസ്തവും ശുശ്രൂഷക്രമത്തിന്റെ അടിസ്ഥാനപരമായ പൗരാണികതയുടെ സാക്ഷ്യവുമാണ്. അത് രേഖാപരമായെങ്കിലും നിലനിർത്തിയാൽ ഈ ക്രമങ്ങൾ ഓരോരോ സമയകാലങ്ങളിലെ നിർമിതിയല്ലായെന്ന് മനസ്സിലാക്കാൻ വരുംതലമുറകൾക്ക് സഹായകമാകും.

### യേശു കഴുതകളുടെ രാജാവ്

തനിക്കു ജറുസലേമിലേക്കു രാജാവായി കയറിപ്പോകാനുള്ള കഴുത(ക്കുട്ടി)യെ യേശുമിശിഹാതന്നെ ശിഷ്യന്മാർക്കു കൃത്യമായി പറഞ്ഞുകൊടുക്കുകയായിരുന്നു. യേശു പറഞ്ഞ കഴുത(ക്കുട്ടി)യുടെ ഏറ്റവും പ്രധാനപ്പെട്ട മൂന്ന് അടയാളങ്ങൾ നാമിവിടെ വിചിന്തനവിഷയമാക്കുന്നു. (ഒന്ന്) ഒരിക്കലും മനുഷ്യരാരും ഇരുന്നിട്ടില്ലാത്തത്; (രണ്ട്) കെട്ടിയിരിക്കുന്നത് (ലൂക്കാ 19,30; മർക്കോ 11,2; മത്താ 21,2); (മൂന്ന്) കർത്താവിന് ആവശ്യമുണ്ട് (ലൂക്കാ 19,31.34; മർക്കോ 11,3. 6; മത്താ 21,3). ആദ്യത്തെ യോഗ്യത കഴുതയുടെ പരിശുദ്ധിയെ സൂചിപ്പിക്കുന്നു. വിശുദ്ധ കർമത്തിനുള്ള മൃഗങ്ങൾ മുമ്പ് മറ്റൊന്നിനും ഉപയോഗിച്ചിട്ടില്ലാത്തവയാകണമെന്നും, രാജാക്കന്മാർക്കു യാത്ര ചെയ്യാനുള്ള മൃഗ



ങ്ങൾ മറ്റാരും ഉപയോഗിച്ചിട്ടില്ലാത്തവയാകണമെന്നും തിരുഗ്രന്ഥനിയമങ്ങളുണ്ട് (സംഖ്യ 19,2: നിയ 21,3,1; 1 സാമു 6,7; 2 സാമു 6,3). യേശു ദൈവിക നിയമം അനുസരിച്ചുള്ള മൃഗത്തെയാണ് തിരഞ്ഞെടുക്കുന്നത്. കഴുത(ക്കുട്ടി)യുടെ രണ്ടാം യോഗ്യത, അത് കെട്ടപ്പെട്ടിരിക്കുന്നതാണ്. അതിന്റെ ഉടമസ്ഥനെക്കുറിച്ച് ഇവിടെ അർഥഗർഭമായ മൗനം പാലിക്കപ്പെട്ടിരിക്കുന്നു. കെട്ടപ്പെട്ടിരിക്കുന്ന കഴുത(ക്കുട്ടി) യൂദായുടെ അനുഗ്രഹമായി യാക്കോബ് പ്രവചിച്ചിട്ടിട്ടുള്ളതത്രേ (ഉത്പ 49,11). യേശുമിശിഹാ യൂദായുടെ വംശത്തിലേതാണല്ലോ. കഴുത(ക്കുട്ടി)യുടെ പുറത്തു കയറി വിനയാന്വിതനായി സീയോന്റെ രാജാവ് അവളിലേക്ക് വരുന്നത് പ്രവാചകനായ സഖറിയായും പ്രവചിച്ചിട്ടുണ്ട് (സഖ 9,9). ഇക്കാര്യത്തിലും യേശു ദൈവവചനം കൃത്യമായി പാലിച്ചു. ഒപ്പം, ''നിങ്ങൾ അന്വേഷിക്കുന്ന കർത്താവ് ഉടനെ ആലയത്തിലേക്കു വരും'' എന്ന മലാഖിപ്രവചനവും (മലാ 3,31 സപ്തതി) പൂർത്തിയാക്കി. (മൂന്ന്) കർത്താ

വിന് ആവശ്യമുണ്ട്. ഈ വിവരം സമാന്തരസുവിശേഷകന്മാർ മൂവരും രേഖപ്പെടുത്തിയിട്ടുണ്ട്. മിശിഹാ രാജാവിന് വിനയാന്വിതനായി എഴുന്നള്ളാൻ കഴുതയെ വേണം.

ഓശാനയുടെ വർത്തമാനവത്കരണത്തിൽ യേശുവിന്റെ ശിഷ്യർതന്നെ - ക്രൈസ്തവർതന്നെ - യേശുമിശിഹായെ ദേവാലയത്തിലേക്ക് എഴുന്നള്ളിക്കുന്ന കഴുതകളാകുന്നു എന്ന പ്രത്യേകതയുണ്ട്. അവനുവേണ്ടി കഴുതയാകാൻ മനസ്സാകാത്തയാർക്കും ഓശാനപ്പെരുന്നാൾ ക്രൈസ്തവമായി ആഘോഷിക്കാനാകില്ല. ആദ്യനൂറ്റാണ്ടുകളിൽ ചില യൂറോപ്യൻ രാജ്യങ്ങളിൽ ക്രിസ്ത്യാനികളെ കഴുതകളെന്ന് കരുതുന്ന സ്ഥിതിവിശേഷം ഉണ്ടായിരുന്നു. ക്രൂശിതനായ യേശുവിനെ കഴുതയുടെ തലയും മനുഷ്യന്റെ ഉടലുമുള്ള ഒരു രൂപം വന്ദിക്കുന്നതിന്റെ താഴെ "കഴുത തന്റെ രാജാവിനെ വന്ദിക്കുന്നു" എന്നെഴുതിയ ഒരു ചിത്രം ഈ ലേഖകന് തന്റെ ഒരു ബൈബിൾ പ്രൊഫസറായ ബഹു. ഡോ. ജോസഫ് കോട്ടയിലച്ചൻ നല്കിയത് ഓർമിക്കുന്നു. (ചിത്രം നഷ്ടപ്പെട്ടുപോയി). അതേ, യേശു കഴുതകളുടെ രാജാവാകുന്നു. ലോകത്തിന്റെ ജ്ഞാനികൾക്കും ലൗകികബുദ്ധിമതികൾക്കും ഭോഷത്തമാണ് ക്രൂശിതനായ ക്രിസ്തു. അവൻ ദൈവത്തിന്റെ ഭോഷത്തവും ബലഹീനതയുമാണ്. അതേ സമയം ദൈവത്തിന്റെ ഭോഷത്തവും ബലഹീനതയുമായ ക്രിസ്തു ദൈവത്തിന്റെ ശക്തിയും ജ്ഞാനവുമാണെന്നും, മനുഷ്യരുടെ ശക്തിയെയും ജ്ഞാനത്തെയുംകാൾ ശക്തിയും ജ്ഞാനപൂർണതയുമാണെന്നും (1 കോറി 1,1,18-27) ക്രിസ്തുവിന്റെ കഴുതകൾക്കറിയാം. ലോകത്തിലെ വിവിധ രാജ്യങ്ങളിൽ ഭരണാധികാരികളും അവരുടെ രഹസ്യവും പരസ്യവുമായ പിന്തുണയോടെ സിൽബന്ധികളും പലയിനം പ്രസ്ഥാനങ്ങളും ക്രിസ്ത്യാനികളെ നിർബന്ധിച്ചു കഴുതവത്കരിക്കുന്നു. ക്രിസ്തുവിന്റെ കഴുതയാകാൻ സ്വയം സമർപ്പിച്ചവർ ക്രൂരമായ പീഡനങ്ങൾക്കിടയിലും അവന്റെ കഴുതയായിത്തന്നെ അവനോടൊപ്പം ക്രൂശിക്കപ്പെടുവോളം സമർപ്പണം ദൃഢതനമാക്കുന്നു.

തന്റെ കഴുതയ്ക്ക് യേശു പറഞ്ഞ യോഗ്യതകൾ മൂന്നാണല്ലോ. ഓശാനപ്പെരുന്നാളിൽ തന്റെ കഴുതയാകാനുള്ളവരെക്കുറിച്ച് യേശു വയ്ക്കുന്ന ആദ്യ വ്യവസ്ഥ ഇതാണ് - വിശുദ്ധി. ശുദ്ധഹൃദയത്തോടെ പെരുന്നാളിനു വരിക. "ഹൃദയശുദ്ധിയുള്ളവർ അനുഗൃഹീതർ; എന്തെന്നാൽ അവർ ദൈവത്തെ കാണും." കഴുതപ്പുറമേറി വിനയാന്വിതനായി വരുന്ന തങ്ങളുടെ രാജാവിനെ ഹൃദയശുദ്ധിയുള്ളവർ ഹൃദയംനിറയെ കണ്ണുനിറയെ കാണും. ഓശാനപ്പെരുന്നാളിന്റെ പ്രാർഥനകളിൽ ശിശുക്കൾക്കു സവിശേഷ ശ്രദ്ധ നല്കിയിട്ടുണ്ട്. ഓശാന നിർമല ശിശുക്കളുടെ പെരുന്നാളാണ്; ശിശുത്വത്തിന്റെ പെരുന്നാളാണ്. ശിശുക്കളെപ്പോലെയാകാത്ത ആർക്കും "നിർമലതയുടെ കുരുത്തോലകൾ" ഉള്ളിലും കരത്തിലും വഹിക്കാനാകില്ല. തെങ്ങിൻകുരുത്തോലകൾ പൊക്കിപ്പിടിക്കാനേ ആകൂ. ഓശാനനാളിൽ കൈകളിലുയർത്തുന്നത് നമ്മുടെ "നിർമലതയുടെ കുരുത്തോലകളാ"കട്ടെ. തന്റെ കഴുത(ക്കുട്ടി)യാകാൻ യേശു നമ്മെക്കുറിച്ചു പറഞ്ഞിട്ടുള്ള രണ്ടാമത്തെ യോഗ്യത ഇതാണ്: യേശുവിനുവേണ്ടി കെട്ടപ്പെട്ടിരിക്കുന്നവർ. അവനോടു ഗാഢമായി കെട്ടപ്പെട്ട അനുഭവമുള്ളവർക്ക് ഓശാനപ്പെരുനാൾ അർഥവത്തും ആനന്ദപ്രദവുമായിരിക്കും. അവർ വാരിവിതറുന്ന പൂക്കൾ യേശുവുമായുള്ള ഉറ്റബന്ധമേകുന്ന ഹൃദയാനന്ദത്തിന്റെ പൂത്തിരിയായിരിക്കും. യേശുവിന്റേതും യേശുവിനുവേണ്ടിയുള്ളതും ആയിരിക്കുന്നതിൽ ആത്മാവ് കുതിച്ചുചാടുന്നതിന്റെ അടയാളമായിരിക്കും. മൂന്നാമത്തെ യോഗ്യത, കർത്താവിന് ആവശ്യമുള്ളത്. നമ്മുടെ ഏറ്റവും വലിയ ജീവശക്തിയും പ്രവർത്തനശക്തിയുമാണല്ലോ നമ്മെ ആവശ്യമുണ്ട് എന്ന സുബോധം. എന്നെ ആർക്കും വേണ്ടാ എന്ന വിചാരം നമ്മെ ഭരിക്കാനിടയാകുന്ന നിമിഷം നാം ജീവിച്ചിരിക്കേ മരിച്ച ഒരു അവസ്ഥയത്രേ. ഗോല്ഗോഥാ അന്ത്യലക്ഷ്യമാക്കി ദേവാലയത്തിലേക്കുള്ള യാത്രയ്ക്കൊരുങ്ങുന്ന മിശിഹാകർത്താവ്, നമ്മോടു പറയുന്നു, എനിക്ക് നിന്നെ ആവശ്യമുണ്ട്. മക്കളുപേക്ഷിച്ച മാതാപിതാക്കന്മാർ, മാതാപിതാക്കന്മാർ ഉപേക്ഷിച്ച മക്കൾ, ഭർത്താവ് ഉപേക്ഷിച്ച ഭാര്യ, ഭാര്യ ഉപേക്ഷിച്ചുപോയ ഭർത്താവ് ഇങ്ങനെയിങ്ങനെ ഉപേക്ഷിക്കപ്പെട്ടവരെയെല്ലാം യേശുമിശിഹായ്ക്ക് കഴുതകളായി ആവശ്യമുണ്ട്. യുവതീയുവാക്കന്മാരെ ആവശ്യമുണ്ടവന്. അവനുവേണ്ടി കെട്ടപ്പെട്ടവരും ശുദ്ധിയുള്ളവരുമായ കഴുതകളാകാൻ മലങ്കര സഭയുടെ യുവത ഏറെ തത്പരരാകേണ്ട ആവശ്യമുണ്ട്. യേശുവിനുവേണ്ടി മാത്രമുള്ള നേർകഴുതകളാകാൻ ഏറെ യുവതികൾ തയ്യാറായാൽ മാത്രമേ ഏതാനും വർഷം കഴിയുമ്പോൾ മലങ്കര കത്തോലിക്കാ സഭയിൽ സന്യാസിനികൾ കാണുകയുള്ളു എന്ന അവസ്ഥയിലാണ് സഭയിലെ സന്യാസിനിസമൂഹങ്ങൾ നീങ്ങിക്കൊണ്ടിരിക്കുന്നത്. അനാഥരെയും ഉപേക്ഷിക്കപ്പെടുന്നവരെയുമൊക്കെ ശുശ്രൂഷിക്കാനാവശ്യമാകുന്നവരുടെ എണ്ണം കൂട്ടുന്ന രീതിയിലാണ് "കൊല്ലുന്ന" നവസാമ്പത്തികപ്രയോഗത്തിന്റെ പ്രയാണം. ഓശാനയ്ക്ക് യേശുവും നമ്മളും ഒരുങ്ങുമ്പോൾ യേശു നമ്മോടു പറയുന്നു: എനിക്ക് നിന്നെ കഴുതയായി ആവശ്യമുണ്ട്. കേൾക്കാമോ? തങ്ങളുടെ മക്കളിലാരെയെങ്കിലുംകുറിച്ച് മിശിഹാരാജാവ് പറയുന്നത് മാതാപിതാക്കന്മാർക്കു കേൾക്കാമോ? എൻജിനിയറും ഡോക്ടറും നേഴ്സും കുടുംബിനിയുമൊക്കെയാക്കു

ന്നതിനെക്കുറിച്ചു മാത്രമേ കേൾക്കാൻ കഴിയുന്നുള്ളോ?

## യേശുവിന്റെ കഴുതയാത്രയുടെ ഉദ്ദേശം

ദാവീദുപുത്രനായ മിശിഹാരാജാവ് എന്തിനാണ് കഴുതയെ തിരഞ്ഞെടുത്തത്? തിരുഗ്രന്ഥപ്രകാരം (പഴയ നിയമം) മൂന്നു കാരണങ്ങളുണ്ട്. യൂദാഗോത്രജനായിരുന്നതിനാൽ അവനുവേണ്ടി ഗോത്രപിതാവ് കെട്ടിയിരുന്നത് കഴുതയെയായിരുന്നു (ഉത്പ 49,11). രാജാക്കന്മാർ തേരുതെളിച്ചെഴുന്നെള്ളിയിരുന്ന കാലത്ത് സീയോൻപുത്രിയുടെ (ജറുസലേമിന്റെ) രാജാവ് പ്രതാപവാനും വിജയശാലിയുമാണെങ്കിലും വിനീതനായി കഴുതപ്പുറത്തു കയറി അവളുടെ അടുത്തേക്കു വരുന്നെന്നാണ് സഖറിയാ പ്രവചിച്ചിട്ടുള്ളത്. അതും നിറവേറണം. ചുരുക്കിപ്പറഞ്ഞാൽ, ഇതായിരുന്നു യേശുവിനെക്കുറിച്ചുള്ള ദൈവഹിതം. മലയിലെ പ്രസംഗത്തിൽ യേശു പ്രഖ്യാപിച്ചിരുന്നു, ''ശാന്തശീലർ അനുഗൃഹീതർ; എന്തെന്നാൽ, അവർ ഭൂമിയെ അവകാശമാക്കും'' (മത്താ 5,5). എളിമയാലും ശാന്തതയാലും സമാധാനത്താലും ലോകം മുഴുവനും തന്റേതാക്കാനാണ് യേശു കഴുത്തപ്പുറത്തേറി രാജാവായി എഴുന്നള്ളിയത്.



അന്നത്തെയും ഇന്നത്തെയും എക്കാലത്തെയും സർവസംഹാരികളായ സർവ യുദ്ധായുധങ്ങളെയും നിരാകരിക്കുകയും നിർവീര്യമാക്കുകയും ചെയ്യുന്ന ശാന്തിയും സമാധാനവുമാണ് അവന്റെ ആയുധം; അവന്റെ ശക്തി. ദരിദ്രരുടെ രാജാവായാണ് അവന്റെ എഴുന്നള്ളത്ത്. (Pope Benedict XVI, *Jesus of Nazareth*, part I, pp. 80-84). കഴുതമേലേറി ശാന്തനും വിനീതനുമായി വരുന്ന സമാധാനരാജാവായ മിശിഹാ തങ്ങളുടെ ബന്ധത്തിന്റെ രാജാവാകാൻ അനുവദിച്ചിരുന്നെങ്കിൽ ഇന്നാളുകളിൽ റിപ്പോർട്ടു ചെയ്യപ്പെടുന്നത്രയും കുടുംബഛിദ്രങ്ങൾക്കും വേർപെടലുകൾക്കും ക്രിസ്തീയ കുടുംബങ്ങൾ വിധേയമാകുമായിരുന്നില്ല. സഹോദരബന്ധങ്ങൾ ശിഥിലമാകുമായിരുന്നില്ല. ക്രിസ്തീയ വ്യക്തിത്വങ്ങൾ വികൃതങ്ങളാകുമായിരുന്നില്ല. ക്രിസ്തീയ സഭകൾ പോർമുന്നണികൾ ആകുമായിരുന്നില്ല. ''ഞാൻ ശാന്തഹൃദയനും വിനീതനുമാകയാൽ എന്നിൽനിന്നു പഠിക്കുവിൻ'' (മത്താ 11,29) എന്ന യേശുവചനങ്ങളും മാതൃകയും ഇന്ന് അവന്റെ ശിഷ്യർക്കും ലോകരാഷ്ട്രങ്ങൾക്കും അപഭ്രംശമോ പേശീബലമില്ലാത്ത പദങ്ങളോ ആയിരിക്കുന്നു. അവന്റെ എതിരേല്പിന് നാം കൈയ്യേന്തുന്ന കുരുത്തോലകൾ ഓശാന കഴിഞ്ഞ് ദേവാലയത്തിൽനിന്ന് ഇറങ്ങുന്നതിനു മുമ്പേ കളിപ്പാട്ടങ്ങളോ ഈർക്കിൽത്തുമ്പത്തു ഞാലാടുന്ന കുരിശുകളോ ആക്കപ്പെടുന്നു! എടുക്കപ്പെടുന്ന 'ഒലിവ്ശാഖ'കളെല്ലാം അവയുടെ മാതൃവൃക്ഷങ്ങളെപ്പോലും മൂടേ മുടിച്ചുകളയുന്ന തീപ്പന്തങ്ങളായിപ്പോകുന്നു! ആദ്യത്തെ ഓശാന ഇന്ന് നമുക്കൊരത്യാവശമായിരിക്കുന്നു.

യേശു കഴുതപ്പുറമേറി രാജാവായി വന്നതിന്റെ ഉദ്ദേശത്തെക്കുറിച്ച് മലങ്കരസഭയുടെ കുരുത്തോല വാഴ്വിൽ നല്കിയിട്ടുള്ള വ്യാഖ്യാനങ്ങളിൽ രണ്ടെണ്ണം നാമിപ്പോൾ സവിശേഷം ശ്രദ്ധിക്കുന്നു. ഒന്ന്, അവനങ്ങനെ വന്നത് ശത്രുവിന്റെ അഹങ്കാരത്തെ നശിപ്പിക്കാനാണ് (രണ്ടാം കുക്കിലിയോൻ). ആരാ അവന്റെ ശത്രു? പിശാച്. പിശാച് അഹങ്കാരിയാ. ദൈവത്തെ ധിക്കരിക്കാൻ പഠിപ്പിക്കുന്നവനും. ഓശാനപ്പെരുന്നാൾ നാം നമ്മുടെ അഹങ്കാരം നശിപ്പിച്ചിട്ട്, ''ഈശന്നേറ്റം പ്രിയമാം വിനയം പാലിച്ചീടാൻ'' പഠിക്കുന്ന (മാർ യാക്കോബിന്റെ ബോവൂസാ) പാഠശാലയാണ്. രണ്ട്, ''ജാതികളെ സന്ദർശിപ്പാൻ'' (മാർ യാക്കോബിന്റെ ബോവൂസാ). അതായത്, സുവിശേഷവത്ക്കരണത്തിന്. ''ജാതികൾക്കുള്ള ക്ഷണം കർത്താവ് സൂചിപ്പിച്ചു''യെന്ന് സെദറായിലും ഓർമിക്കുന്നു. യേശുവിന്റെ സമാധാനത്തിന്റെയും ശാന്തിയുടെയും സുവിശേഷം സകല ജനതകളോടും രാജ്യങ്ങളോടും പ്രഘോഷിക്കാനുള്ള ക്രൈസ്തവ ദൗത്യബോധം നമ്മിൽ പുനശ്ശക്തീകരിക്കപ്പെടേണ്ട സമയമാണ് ഓശാനപ്പെരുന്നാൾ.

# കരുണയുടെ വർഷം

## കത്തോലിക്കാസഭയിൽ അസാധാരണമായ ജൂബിലി ആഘോഷം



ഡിസംബർ എട്ടുമുതൽ 2016 നവംബർ 20 വരെ
**'കരുണയുടെ വിശുദ്ധ വർഷ'**മായി മാർപാപ്പ പ്രഖ്യാപിച്ചു.

അപ്രതീക്ഷിതമായ പ്രഖ്യാപനമായിരുന്നു ഇത്. സെന്റ് പീറ്റേഴ്സ് ബസിലിക്കയിൽ നടന്ന പരിഹാര പ്രാർത്ഥനകൾക്കിടയിലാണ് ഫ്രാൻസിസ് മാർപാപ്പ ഈ പ്രഖ്യാപനം നടത്തിയത്. അസാധാരണമായ ഈ ജൂബിലി രണ്ടാം വത്തിക്കാൻ കൗൺസിലിന്റെ അമ്പതാം വാർഷികത്തിന്റെ സമാപന ദിനമായ ഡിസംബർ എട്ടുമുതൽ ക്രിസ്തുരാജത്വതിരുനാൾ ദിനമായ 2016 നവംബർ 20 വരെയാണ്. ആത്മീയമായ പരിവർത്തനത്തോടുകൂടിയ യാത്രയുടെ ആരംഭമാണ് ഇതെന്ന് മാർപാപ്പ അറിയിച്ചു. "വ്യക്തമായ കരുണയുടെ സാക്ഷ്യമായി മാറിക്കൊണ്ട് സഭയ്ക്കെങ്ങനെ ദൗത്യം പ്രതിഫലിപ്പിക്കുവാൻ കഴിയുന്നുവെന്ന് പലപ്പോഴും ധ്യാനിച്ചിട്ടുണ്ട്. ഇക്കാരണത്താലാണ് ദൈവത്തിന്റെ കരുണയെ കേന്ദ്രീകരിച്ചുകൊണ്ട് അസാധാരണമായ ജൂബിലി പ്രഖ്യാപിക്കാൻ തീരുമാനിച്ചത്". മാർപാപ്പ പറഞ്ഞു.

നിങ്ങളുടെ പിതാവ് കരുണയുള്ളവനായിരിക്കുന്നതുപോലെ നിങ്ങളും കരുണയുള്ളവരായിരിക്കുവിൻ (ലൂക്കാ 6:36) എന്ന തിരുവചനഭാഗത്തെ ആസ്പദമാക്കിയാണ് മാർപാപ്പ കരുണയുടെ വർഷം പ്രഖ്യാപിച്ചിരിക്കുന്നത്.

സഭയുടെ അംഗങ്ങൾക്ക് പുതിയൊരു ജീവിതം നല്കാനും എല്ലാ വ്യക്തികൾക്കും സുവിശേഷത്തിന്റെ കരുണയുടെ മുഖം നല്കാനും ഈ ആചരണം കൊണ്ട് സാധിക്കുമെന്നും മാർപാപ്പ പ്രത്യാശ പ്രകടിപ്പിച്ചു.

അർജന്റീനക്കാരനായ കർദ്ദിനാൾ ബെർഗോളിയോ, ഫ്രാൻസിസ് മാർപാപ്പയായി തിരഞ്ഞെടുക്കപ്പെട്ട നാൾ മുതൽ കരുണയുടെ സുവിശേഷത്തിനാണ് പ്രാധാന്യം നൽകിയിരുന്നത്. ഈശോയുടെ സന്ദേശം കരുണയാണെന്നും അതാണ് കർത്താവിന്റെ ഏറ്റവും ശക്തമായ സന്ദേശമെന്നും മാർപാപ്പയായി തിരഞ്ഞെടുക്കപ്പെട്ട് നാലുദിവസങ്ങൾക്ക് ശേഷം വിശുദ്ധ അന്നയുടെ ദേവാലയത്തിലെ വചനസന്ദേശത്തിനിടയിൽ അദ്ദേഹം പറഞ്ഞിരുന്നു. ഇത് കരുണയുടെ കാലമാണെന്നാണ് താൻ വിശ്വസിക്കുന്നതെന്ന് ലോകയുവജനസംഗമത്തിൽ പങ്കെടുത്ത് വത്തിക്കാനിലേക്കുള്ള മടക്കയാത്രയിലും അദ്ദേഹം വ്യക്തമാക്കി.

കരുണ വെറും അജപാലനപരമായ ഒരു മനോഭാവം മാത്രമല്ല, ഈശോയുടെ സുവിശേഷത്തിന്റെ സത്തതന്നെ അതാണെന്ന് അടുത്തയിടെ അർജന്റീനയിലെ സർവകലാശാലയ്ക്ക് എഴുതിയ കത്തിലും മാർപാപ്പ വ്യക്തമാക്കിയിരുന്നു.

കരുണയുടെ വിശുദ്ധവർഷ പ്രഖ്യാപനത്തിന് ശേഷം സെന്റ് പീറ്റേഴ്സ് ബസിലിക്കയിൽ കുമ്പസാരത്തിനായി പരസ്യമായി മാർപാപ്പ വൈദികനു മുന്നിൽ മുട്ടുകുത്തി. വിശ്വാസികൾക്ക് മുമ്പിൽ പരസ്യമായി കുമ്പസാരത്തിന് വേണ്ടി കഴിഞ്ഞ വർഷവും മാർപാപ്പ മുട്ടുകുത്തിയിരുന്നു.



കവർസ്റ്റോറി

# വിശ്വാസപ്രഘോഷണം, പരിശുദ്ധ കുർബാനയിലൂടെ

**സീറോ മലബാർ സഭയുടെ വി. കുർബാന തക്സാ അടിസ്ഥാനമാക്കിയുള്ള പഠനചിന്തകൾ**



**ജയിംസച്ചൻ ചവറപ്പുഴ**

**ആമുഖം**

സഭയുടെ കൃതജ്ഞതാ സ്തോത്രമാണ് പരിശുദ്ധ കുർബാന[1]. സഭയെ സഭയാക്കുന്ന പ്രവൃത്തിയും സഭയുടെ ഏറ്റവും പരമമായ പ്രവൃത്തിയും ഇതുതന്നെ. കുർബാനയെക്കുറിച്ച് വളരെയേറെ ചിന്തകളും ധ്യാനങ്ങളും പഠനങ്ങളും നടക്കുന്ന കാലമാണിത്. എന്നാൽ കുർബാനയെ നാം ധ്യാനാത്മകമായിട്ടാണ് സമീപിക്കേണ്ടത്. കാരണം കുർബാന ഒരു രഹസ്യമാണ്. കുർബാനയുടെ ഈ രഹസ്യാത്മകതയ്ക്ക് ഊന്നൽ കൊടുക്കുന്നതുകൊണ്ടാണ് സീറോ മലബാർ സഭ അതിന്റെ ഏറ്റവും ആഘോഷമായ കുർബാന അർപ്പണത്തിന് റാസ[2] എന്നു പറയുന്നത്.

ഇപ്രകാരം ധ്യാനാത്മകമായി കുർബാനയെ സമീപിക്കുമ്പോൾ നാം ഇതുവരെ ധരിച്ചിരുന്നതിൽ നിന്ന് എത്രയോ ഉന്നതമാണ് കുർബാന എന്ന യാഥാർത്ഥ്യം നമ്മെ വിനീതരാക്കും.

പലരും പലപ്പോഴും സഭയുടെ "വിശ്വാസം" എന്താണെന്നറിയാൻ ചുറ്റും പരതാറുണ്ട്. എന്താണ് വിശ്വസിക്കുന്നതെന്നും എന്തിനാണ് വിശ്വസിക്കേണ്ടതെന്നും അറിയാൻ പലരും ശ്രദ്ധയൂന്നുന്നത് തത്വജ്ഞാനപരമായ ലേഖനങ്ങളിലേയ്ക്കും സാഹിത്യ പദാനുസരണമുള്ള പ്രസംഗങ്ങളിലേയ്ക്കുമാണ്. പക്ഷേ, ഒരു ശ്ലൈഹിക സഭയുടെ അടിസ്ഥാന വിശ്വാസം കുർബാനയിലൂടെയാണ് പ്രഘോഷിയ്ക്കപ്പെടുക എന്ന സത്യം നാം പലപ്പോഴും വിസ്മരിക്കുന്നു. സഭ വിശ്വസിക്കുന്നതാണ് പ്രാർത്ഥിക്കുന്നത്. കുർബാനയാണ് യഥാർത്ഥ പ്രാർത്ഥന; കുർബാനയിലാണ് യഥാർത്ഥ വിശ്വാസം. സഭ വിശ്വസിക്കുന്നത് കുർബാനയിൽ പ്രഘോഷിക്കുന്നു; ഏറ്റു പറയുന്നു; ആചാരങ്ങളിലൂടെയും അനുഷ്ഠാനങ്ങളിലൂടെയും കൈമാറി നിൽക്കുന്നു.



പരിശുദ്ധ ത്രിത്വത്തെക്കുറിച്ചുള്ള സഭയുടെ വിശ്വാസവും ഏറ്റുപറച്ചിലും പ്രഘോഷണവും ഏറ്റവും കൂടുതൽ കാണാൻ കഴിയുന്നത് പരിശുദ്ധ കുർബാന അർപ്പണത്തിലാണ്. പരി. കുർബാന അർപ്പണത്തിൽ വെളിപ്പെടുന്ന ത്രിത്വവിജ്ഞാനിയാണ് ഈ ലേഖനത്തിന്റെ ഉള്ളടക്കം. സീറോ മലബാർ സഭയുടെ കുർബാന തക്സായെ അടിസ്ഥാനമാക്കിയുള്ളതാണ് ഈ പഠനചിന്തകൾ.

**ത്രിത്വൈക ദൈവത്തിലുള്ള വിശ്വാസം**

സഭയുടെ അടിസ്ഥാന വിശ്വാസമാണിത്. അതേ സമയം ഗ്രഹിയ്ക്കാനും വിശദീകരിക്കാനും ഏറെ ബുദ്ധിമുട്ടുള്ളതുമാണ് ഈ രഹസ്യം. എളിമയുടേയും വിശ്വാസത്തിന്റെയും കണ്ണുകളിലൂടെ മാത്രമെ ഈ രഹസ്യം നമുക്ക് അല്പമെങ്കിലും മനസ്സിലാക്കാൻ പറ്റൂ. സഭ ഏക ദൈവത്തിൽ വിശ്വസിക്കുന്നു. പക്ഷേ ഈ ഏക ദൈവത്തിൽ മൂന്ന് ആളുകളുണ്ട്. പിതാവ്, പുത്രൻ, റൂഹാദക്കുദ്ശാ. ഈശോമിശിഹാ വെളിപ്പെടുത്തിയത് ത്രിത്വത്തെക്കുറിച്ച് നമുക്കുള്ള അറിവ്. ഈ വെളിപാട് വെള്ളം ചേർക്കാതെ തലമുറകൾക്ക് കൈമാറുക എന്നതാണ് സഭയുടെ കടമ.

കുർബാനയിൽ നസ്രാണികൾ (നസ്രായനായ ഈശോയെ അനുഗമിക്കുന്നവർ) ത്രിത്വത്തോട് പ്രാർത്ഥിക്കുന്നു; ത്രിത്വത്തെ വണങ്ങുന്നു; ത്രിത്വത്തെ ആരാധിക്കുന്നു;




സ്തുതിക്കുന്നു. കുർബ്ബാനയിലെ പ്രാർത്ഥനകളിലും കർമ്മക്രമങ്ങളിലും ത്രിത്വവിശ്വാസം പ്രകടമാണ്. മിക്ക പ്രാർത്ഥനകളും ആരംഭിക്കുകയോ അവസാനിക്കുകയോ ചെയ്യുന്നത് ത്രിത്വനാമത്തിലാണ്. ചില പ്രാർത്ഥനകൾ മൂന്നു പ്രാവശ്യം ആവർത്തിക്കുന്നു. പൗരസ്ത്യസഭകളുടെയെല്ലാം പൊതുവായ ഈ ആവർത്തനശൈലി ത്രിത്വ ബഹുമാനത്തിലേയ്ക്ക് വിരൽ ചൂണ്ടുന്നു. ത്രിത്വ ചിന്തയാൽ കേന്ദ്രീകൃതമായ മറ്റൊരു കർമ്മമാണ് സ്ലീവാ അടയാളം. കാർമ്മികനും സമൂഹവും സ്ലീവാ അടയാളം വരയ്ക്കുമ്പോൾ വലതു കൈയ്യിലെ മൂന്നുവിരലുകളും കൂട്ടിപിടിച്ചുകൊണ്ട് ത്രിത്വസ്മരണ അയവിറക്കുന്നു. ത്രിതൈ്വക ദൈവത്തിന്റെ സിംഹാസനമാണ് ത്രോണോസ്. ഭയഭക്തിയോടെ ദൈവസിംഹാസനത്തെ സമീപിക്കുന്ന കാർമ്മികൻ ത്രോണോസിന്റെ മധ്യത്തിലും വലതുവശത്തും ഇടതുവശത്തും ചുംബിച്ച് പിതാവിനും പുത്രനും റൂഹാദകുദ്ശായ്ക്കും ആരാധനയും സ്നേഹവും അർപ്പിക്കുന്നു. കൂടാതെ മദ്ബഹായുടെ കേന്ദ്രസ്ഥാനത്ത് പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്ന മാർത്തോമ്മാ സ്ലീവായും ത്രിതൈ്വക ദർശനത്തിന്റെ ഉത്തമ നിദർശനമാണ്. ഇപ്രകാരം കുർബ്ബാനയിലെ പ്രാർത്ഥനകളും കർമ്മാനുഷ്ഠാനങ്ങളും പ്രതീകങ്ങളുമൊക്കെ സഭയുടെ ത്രിതൈ്വക വിശ്വാസത്തെ പ്രഘോഷിക്കുന്നതും ഊട്ടി ഉറപ്പിക്കുന്നതുമാണ്.

**പിതാവായ ദൈവം**

ത്രിത്വത്തിലെ ഒന്നാമത്തെ ആളിനെ "പിതാവേ" എന്നു വിളിച്ചാണ് സഭ പ്രാർത്ഥിക്കുന്നത്. അലക്സാണ്ഡ്രിയായിലെ മാർ അത്തനേഷ്യസിന്റെ ചിന്തയിൽ മനുഷ്യപുത്രരെ ദൈവപുത്രരാക്കാൻവേണ്ടി ദൈവപുത്രൻ മനുഷ്യപുത്രനായി. ഇതാണ് മനുഷ്യാവതാരത്തിൽ സംഭവിച്ചത്. നമ്മുടെ ജീവിതത്തിന്റെ ലക്ഷ്യം തന്നെ ഈ പുത്രാനുഭവം ഉൾക്കൊള്ളുക എന്നതാണ്. കുർബാന സമർപ്പണത്തിലൂടെയാണ് ഈ പുത്രാനുഭവത്തിന്റെ പൂർണ്ണതയിലേക്ക് നാം പ്രവേശിക്കുന്നത്. പുത്രാനുഭവത്തിൽ ജീവിക്കുന്ന സഭ ദൈവത്തെ "പിതാവേ" എന്ന് വിളിച്ചപേക്ഷിക്കുന്നു. ഈ ഉത്തമബോധ്യത്തിൽ നിന്നുകൊണ്ടാണ് സീറോ മലബാർ സഭയിലെ കുർബാനയിൽ മൂന്നു പ്രാവശ്യം "സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ" എന്ന പ്രാർത്ഥന ചൊല്ലുന്നത്.

പുത്രാനുഭവത്തിൽ നിൽക്കുന്ന സഭ "ദൈവം യഥാർത്ഥ പിതാവാ"ണെന്നും "അവിടുന്ന് പ്രിയ പുത്രനായ ഈശോമിശിഹായെ അയച്ചുവെന്നും ഭൂവാസികൾ മുഴുവൻ അറിയാൻ വേണ്ടി പ്രാർത്ഥിക്കുന്നു" (സീറോ മലബാർ തക്സാ). പുത്രാനുഭവത്തിന്റെ പൂർണ്ണത, ഒരുമിച്ച് ഭക്ഷിക്കുന്നതിലാണ് നാം കാണുക. തികഞ്ഞ സ്നേഹമുള്ളവർക്കെ ഒരുമിച്ച് ഭക്ഷിക്കാനാവൂ. ജീവന്റെ മേശയെ നാം സമീപിക്കുന്നത് പുത്രനോടൊപ്പമാണ്. അവിടെ പിതാവ് നമുക്ക് പുത്രനെ നൽകുന്നു. പുത്രത്വം അനുഭവവേദ്യമാകണമെങ്കില പിതാവ് നമുക്കായി നൽകുന്ന പുത്രനെ നാം ഭക്ഷിയ്ക്കണം. കാരണം പുത്രനാണ് പിതാവിങ്കലേയ്ക്കുള്ള വഴി (യോഹ14/6-7). ഈ പുത്രാനുഭവമാണ് കുർബാനയിൽ നാം ഏറ്റു പറയുന്നത്. അതായത്, ദൈവം നമ്മുടെ പിതാവാണെന്നും നാം അവിടുത്തെ പുത്രരാണെന്നുമുള്ള ഏറ്റു പറച്ചിൽ.

ദൈവത്തിന്റെ പിതൃത്വം രണ്ടു വീക്ഷണകോണിൽ കൂടി നമുക്ക് മനസ്സിലാക്കാം.

**1.1. പിതാവായ ദൈവവും പുത്രനായ ഈശോയും**

വളരെ ശ്രേഷ്ഠമായ അർത്ഥത്തിൽ ദൈവം ഈശോമിശിഹായുടെ പിതാവാണ്. ദത്തുപുത്രസ്ഥാനമാണ് നമുക്കുള്ളത്. കാരണം മിശിഹായിലും മിശിഹായിലൂടെയും മാത്രമേ നാം ദൈവപുത്രന്മാരാകുന്നുള്ളൂ. ദൈവത്തെ പിതാവേ എന്നുവിളിക്കാൻ ഈശോ ഉപയോഗിച്ച വാക്കാണ് "ആബ്ബാ" (മർക്കോ 14/46). യഹൂദ കുടുംബങ്ങളിൽ അപ്പനും മക്കളും തമ്മിലുള്ള ബന്ധം സൂചിപ്പിയ്ക്കാൻ ഉപയോഗിച്ചിരുന്ന പദമാണിത്. മക്കൾ അപ്പനെ സ്നേഹത്തോടെ "ആബ്ബാ" എന്നു വിളിച്ചിരുന്നു. ഈശോയെ സംബന്ധിച്ചിടത്തോളം "ആബ്ബാ" എന്നത് പിതാവുമായുള്ള ആഴമായ സ്നേഹബന്ധത്തിന്റെ ബഹുസ്ഫുരണമായിരുന്നു. കുടുംബപശ്ചാത്തലത്തിൽ ഉപയോഗിച്ചിരുന്ന പദമായിരുന്നതിനാൽ "ആബ്ബാ" എന്ന പദം ദൈവവുമായി ബന്ധപ്പെടുത്തി പഴയനിയമത്തിലോ, യഹൂദസാഹിത്യത്തിലോ സാധാരണയായി ഉപയോഗിച്ചിരുന്നില്ല. അതുപോലെ പ്രധാനപ്പെട്ടതാണ് ഈശോ "ഞങ്ങളുടെ പിതാവ്" എന്ന് ശിഷ്യരോടൊപ്പം ചേർന്ന് ഉപയോഗിക്കുന്നില്ല എന്നത്. പകരം "എന്റെ പിതാവും നിങ്ങളുടെ പിതാവും" എന്ന പദമാണ് ഈശോ ഉപയോഗിക്കുക. (യോഹ 20/173, 6/32; 14/2; 14/23; 2/16; 15/10).

സീറോ മലബാർ സഭയുടെ റാസക്രമത്തിലും ഈ സത്യം പ്രകടമാണ്. ഒന്നാമത്തെ സ്ലോസോ പിതാവിനെ സംബോധന ചെയ്തുകൊണ്ടുള്ളതാണ്. അതിൽ ഇപ്രകാരം കാണുന്നു: "അങ്ങയുടെ പ്രിയപുത്രൻ കാരുണ്യപൂർവ്വം....". രണ്ടാം കാറാസൂസോയ്ക്ക് ശേഷമുള്ള പുരോഹിതപ്രാർത്ഥനയിൽ "അങ്ങയുടെ വത്സല സുതനായ ഞങ്ങളുടെ കർത്താവീശോമിശിഹായുടെ". ഇതെല്ലാം സൂചിപ്പിക്കുന്നത് പൂർണ്ണമായ അർത്ഥത്തിൽ ഈശോയാണ് പിതാവിന്റെ നേർപുത്രൻ എന്നും മനുഷ്യമക്കളെല്ലാം പിതാവിന്റെ മക്കളാവുക. ആദ്യജാതനായ ഈശോമിശിഹാവഴിയാണ് എന്നുമുള്ള യാഥാർത്ഥ്യമാണ്.

**1.2. പിതാവായ ദൈവവും പുത്രരായ മനുഷ്യരും**

പഴയനിയമത്തിൽ ദൈവത്തിന്റെ പിതൃത്വം തിരഞ്ഞെടുക്കപ്പെട്ട ജനത്തോട് ബന്ധപ്പെട്ടിരിക്കുന്നു. പുതിയ നിയമത്തിലേയ്ക്ക് കടന്നുവരുമ്പോൾ ദൈവപിതൃത്വം എല്ലാ ജനതകളിലേയ്ക്കും വ്യാപിച്ചിരിക്കുന്നതായി കാണാം (മത്താ: 5/45; യോഹ 1/12-13). മിശിഹായിൽ വിശ്വസിക്കുന്നവർ പ്രത്യേകമായ രീതിയിൽ ദൈവമക്കളാക്കപ്പെട്ടവരാണ്. "ഞങ്ങളുടെ പിതാവേ" എന്നു വിളിച്ച് ഈ സ്വർഗ്ഗീയ പിതാവിന്റെ സ്നേഹവും സംരക്ഷണവും അനുനിമിഷം സഭ നുകരുകയാണ്. "സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ" എന്ന പ്രാർത്ഥന പുത്രത്വത്തിലേയ്ക്ക് തങ്ങളെ വിളിച്ച പിതാവിനുള്ള മറുപടിയാണ്. കുർബാനയിൽ മൂന്നു തവണ ആലപിക്കുന്ന കർത്തൃ പ്രാർത്ഥനയിൽ മൊത്തം 11 പ്രാവശ്യം ആരാധനാ സമൂഹം "പിതാവേ" എന്ന് ദൈവത്തെ വിളിക്കുന്നു. "പിതാവേ" എന്നു വിളിച്ചുകൊണ്ടാണ് കാർമ്മികൻ ത്രോണോസിനെ സമീപിക്കുന്നത്. ആരാധനാ സമൂഹത്തിന്റെ ഔദ്യോഗിക പ്രതിനിനിധി എന്ന നിലയിൽ ദൈവം പിതാവാണെന്ന യാഥാർത്ഥ്യം ഏറ്റുപറയുകയാണ് ഇതുവഴി. ഒരു വിശ്വാസി ആർജ്ജിച്ചെടുക്കേണ്ട ബന്ധവും ഇതുതന്നെയാണ്. "അങ്ങുമാത്രമാണ് യഥാർത്ഥപിതാവായ ദൈവമെന്ന്" സീറോ മലബാർ കുർബാനയിൽ കൂടെകൂടെ ആവർത്തിക്കുന്നുണ്ട്. കൃപാപൂർണ്ണനായ പിതാവിന്റെ കാരുണ്യം കേണപേക്ഷിച്ചുകൊണ്ടാണ് പുത്രനെ ഭക്ഷിക്കാനായി ഒരുങ്ങുക. ഇപ്രകാരം കുർബാനയിൽ ഉടനീളം ആരാധനാ സമൂഹം ദൈവത്തിന്റെ പിതൃഭാവം അനുഭവിക്കുകയും പ്രഘോഷിക്കുകയും ചെയ്യുന്നു.

**2. പുത്രനായ ദൈവം**

ഈശോമിശിഹായുടെ ദൈവത്വത്തെയും മനുഷ്യത്വത്തെയും അടിസ്ഥാനമാക്കിയുള്ള വിശ്വാസപ്രഖ്യാപനം സഭയുടെ കാതലാണ്. സഭ എക്കാലവും ഈ വിശ്വാസം കാത്തു സൂക്ഷിക്കുകയും പ്രഘോഷിക്കുകയും ചെയ്യുന്നു. മനുഷ്യഭാഷയിൽ ഈ വിശ്വാസത്തിന് ഏകദേശരൂപം നൽകിയത് നിഖ്യാ-കോൺസ്റ്റാന്റി നോപ്പിൾ സൂനഹദോസുകളിലാണ്. സീറോ മലബാർ സഭ തങ്ങളുടെ കുർബാനയിൽ പ്രസ്തുത വിശ്വാസ പ്രഖ്യാപനമാണ് നടത്തുന്നതും. "നമ്മുടെ കർത്താവും ദൈവവും രാജാവും രക്ഷകനും ജീവദാതാവുമായ മിശിഹാ....." എന്ന് ഹുത്താമ്മായ്ക്ക് മുമ്പുള്ള സ്ലോസായിലും "ഞങ്ങളുടെ കർത്താവും ദൈവവുമായ മിശിഹായെന്ന്" നാലാം ഗ്ഹാന്താ പ്രാർത്ഥനയിലും ഉദ്ഘോഷിച്ചുകൊണ്ട് അവിടുത്തെ ദൈവത്വത്തെ ഊന്നിപ്പറയുന്നു.

**2.1. ഈശോമിശിഹായുടെ മുൻ അസ്ഥിത്വം**

ഈശോമിശിഹാ യുഗങ്ങൾക്കെല്ലാം മുമ്പുതന്നെ പിതാവിനോടുകൂടെ ഉണ്ടായിരുന്നവനാണെന്നും സൃഷ്ടിയ്ക്കപ്പെടാത്തവനുമാണെന്നുമുള്ള വിശ്വാസം വിശ്വാസപ്രമാണത്തിലൂടെ പ്രഖ്യാപിക്കുന്നു. "എല്ലാം പുത്രൻ വഴി സൃഷ്ടിയ്ക്കപ്പെട്ടു" (സീറോ മലബാർ തക്സാ). ഈശോയുടെ മുൻ അസ്ഥിത്വത്തെ ഏറ്റുപറയുന്ന പ്രാർത്ഥനാ മലരുകളാണ് മൂന്നാം പ്രമാണജപം. കുർബാന സ്വീകരണത്തിനുശേഷമുള്ള വിശ്വാസികളുടെ നന്ദിപ്രകാശനത്തിൽ "നീ ദാസന്റെയും സ്രഷ്ടാവിന്റെയും സാദൃശ്യമാകുന്നു" എന്ന് പുത്രനെക്കുറിച്ച് പറയുന്നു.

**2.2. ഈശോമിശിഹായുടെ മനുഷ്യാവതാരം**

ഈശോ മനുഷ്യനായി അവതരിച്ചു എന്ന വസ്തുത ഈശോയുടെ മുനുഷ്യത്വം വ്യക്തമാക്കുന്നതാണ്. സ്രഷ്ടാവ് എന്ന സ്ഥാനത്തുനിന്ന് ദാസൻ എന്ന തലത്തിലേയ്ക്കുള്ള താഴ്മയായിരുന്നു അത്. ഏവൻഗേലിയോൻ വായനക്കു മുമ്പുള്ള തുർഗാമയില ഇപ്രകാരം കാണുന്നു: "ദൈവത്തിന്റെ ഏകപുത്രൻ ലോകത്തിൽ അവതരിക്കാൻ തിരുമനസ്സാകുകയും മാലാഖമാരുടേതിനേക്കാൾ ഉപരിയായ പ്രകൃതിയിൽ കന്യകയിൽ നിന്ന് ജനിയ്ക്കുകയും ചെയ്തു" (സീറോ മലബാർ തക്സാ).

**2.3. ഈശോമിശിഹായുടെ ഉത്ഥാനം**

ഈശോമിശിഹായുടെ പീഢാനുഭവവും കുരിശുമരണവും ഉത്ഥാനവുമായി ബന്ധപ്പെട്ടാണ് പോവുക. തിരുനാളുകളുടെ തിരുനാൾ ആയിട്ടാണ് സഭയിൽ ഉയിർപ്പ്തിരുനാൾ ആചരിച്ചുപോരുന്നത്. ഉത്ഥാനപ്രതീകമായ മാർത്തോമ്മാ സ്ലീവാ മദ്ബഹായിൽ പ്രതിഷ്ഠിച്ചാണ് സിറോ മലബാർ സഭ കുർബാന അർപ്പിക്കുക. ശൂന്യമായ ഈ സ്ലീവാ ഉത്ഥിതനെ പ്രതിനിധാനം ചെയ്യുന്നു. കുർബാന അർപ്പിക്കുന്നത് നിന്നുകൊണ്ടാണ്. നില്പ് സന്തോഷപ്രകടനമാണ്. ഉത്ഥാനമാണ് ഏറ്റവും വലിയ സന്തോഷ സംഭവം. ഏവൻഗേലിയോനു മുമ്പുള്ള തുർഗ്ഗാമയിലും വിശ്വാസപ്രഘോഷണത്തിലും ഉത്ഥാനഗീതത്തിലുമൊക്കെ കർത്താവിന്റെ ഉത്ഥാനം പ്രഘോഷിക്കുന്നു.

**2.4. ഈശോമിശിഹായുടെ രണ്ടാമത്തെ വരവ്**

സ്വർഗ്ഗത്തിലേയ്ക്ക് ആരോഹണം ചെയ്ത ദൈവപുത്രൻ മഹത്വത്തോടെ വീണ്ടുംവരും. സഭയുടെ എക്കാലവുമുള്ള ഉറച്ച വിശ്വാസമാണിത്. കിഴക്കോട്ട് അഭിമുഖമായി കുർബാന അർപ്പിക്കുന്നതിന്റെ പ്രധാന സാംഗത്യവും ഇതുതന്നെ. ആരാധനാ സമൂഹം മുഴുവൻ ഈശോയുടെ രണ്ടാമത്തെ വരവിനായി കാത്തിരിക്കുന്നു. കുർബാനയിലെ പ്രാർത്ഥനകളിൽ ഇക്കാര്യം വ്യക്തമാണ്. കാർമ്മികൻ അപ്പവും വീഞ്ഞും ത്രോണോസിൽ സമർപ്പിച്ച ശേഷം "മിശിഹായുടെ സ്വർഗ്ഗത്തിൽ നിന്നുള്ള മഹത്വമേറിയ രണ്ടാമത്തെ ആഗമനം വരെ അവിടുത്തെ വിശുദ്ധ ബലിപീഠത്തിന്മേൽ സ്തുത്യർഹവും ജീവദായകവും ദൈവീകവുമായ രഹസ്യങ്ങൾ സജ്ജീകരിക്കപ്പെടുന്നു" എന്നു പ്രാർത്ഥിക്കുന്നു. വിശ്വാസപ്രമാണത്തിലും അനാഫൊറയ്ക്ക് മുമ്പുള്ള കൂശാപ്പയിലും കുർബാന സ്വീകരണത്തിനു മുമ്പുള്ള കൂശാപ്പയിലും കർത്താവിന്റെ രണ്ടാമത്തെ വരവ് വിശ്വസിച്ച് ഏറ്റുപറയുന്നുണ്ട്.

**2.5. ഈശോമിശിഹാ കുർബാന സ്വീകരിക്കുന്നു**

സീറോമലബാർ സഭയുടെ വളരെ പ്രധാനപ്പെട്ട ഒരു ദൈവശാസ്ത്രം വിശദീകരണമാണിത്. ഈശോ കുർബാനയാണെന്നും കുർബാന അർപ്പിക്കുന്നവനാണെന്നും പൊതുവെ ഊന്നി പറയാറുണ്ട്. പക്ഷേ ഈശോ കുർബാന സ്വീകരിക്കുന്നു എന്ന വസ്തുതയും അതുപോലെ പ്രധാനപ്പെട്ടതാണ്. അപ്പവും വീഞ്ഞും ത്രോണോസിൽ സമർപ്പിച്ചുകൊണ്ട് ചൊല്ലുന്ന പ്രാർത്ഥനയിൽ" മിശിഹാ തന്റെ കൃപയാലും അനുഗ്രഹത്താലും ഈ കുർബാന നമ്മുടെ കരങ്ങളിൽ നിന്ന് സ്വീകരിക്കുമാറാകട്ടെ" എന്നു കാണുന്നു. മിശിഹാ കേന്ദ്രീകൃതമായ പുരാതമായ ഒരു പ്രാർത്ഥനയാണിത്. മിശിഹായുടെ വ്യക്തിത്വത്തെക്കുറിച്ചുള്ള ആധികാരികമായ ഒരു ഏറ്റുപറച്ചിലുമാണിത്. തന്റെ മനുഷ്യസ്വഭാവത്താൽ കുർബാന അർപ്പിക്കാനും ദൈവസ്വഭാവത്താൽ കുർബാന സ്വീകരിക്കാനും സാധിക്കുന്നവനാണവൻ.

**3. റൂഹാദക്കുദ്ശായിലുള്ള വിശ്വാസം**

കർത്താവിന്റെ സ്വർഗ്ഗാരോഹണത്തിനുശേഷം സഭയെ ഐക്യത്തിൽ നിലനിർത്തുകയും മിശിഹാ സംഭവത്തിന്റെ അർത്ഥം വെളിപ്പെടുത്തുകയും ചെയ്തത് റൂഹാദക്കുദ്ശായാണ്. സഭാ മക്കളെ റൂഹാ ഐക്യത്തിൽ നിലനിർത്തുന്നത് ആരാധനയുടെ ആഘോഷത്തിലൂടെയാണ്. റൂഹായുടെ പ്രവർത്തന ഫലമായാണ് ആരാധനക്രമം ഫലദായകമാകുന്നതും. കുർബാന സഭയിൽ ആഘോഷിക്കാൻ തുടങ്ങിയത് പെന്തക്കുസ്തായ്ക്ക് ശേഷമാണ് (ശ്ലീഹ: 2/46).

**3.1. സർവ്വതും റൂഹാ വിശുദ്ധീകരിക്കുന്നു**

വിശുദ്ധീകരണം റൂഹായുടെ കർമ്മമാണ്. മനുഷ്യരക്ഷ ഈശോയിൽ പൂർത്തികരിക്കപ്പെട്ടു എങ്കിലും ഇത് ഓരോ വ്യക്തിയിലും ഫലദായകമാകുന്നത് റൂഹായുടെ പ്രവർത്തനഫലമായിട്ടാണ്. "കർത്താവേ നിന്റെ റൂഹാദക്കുദ്ശാ എഴുന്നള്ളി വരട്ടെ" എന്ന റൂഹാക്ഷണപ്രാർത്ഥന ഈശോയോടുള്ള സഭയുടെ ഔദ്യോഗിക പ്രാർത്ഥനയാണ്. റൂഹാ എഴുന്നള്ളി വന്ന് കുർബാനയേയും അതിൽ സംബന്ധിക്കുന്നവരെയും വിശുദ്ധീകരിക്കുന്നു. രണ്ടാമത്തെ ഗ്ഹാന്താ പ്രാർത്ഥനയ്ക്ക് ശേഷമുള്ള കൂശാപ്പയിൽ റൂഹായുടെ വിശുദ്ധീകരണ കർമ്മം ഉറക്കെ പ്രഘോഷിക്കപ്പെടുന്നുണ്ട്. അവിടെ ഇപ്രകാരം പ്രാർത്ഥിക്കുന്നു: "റൂഹാദക്കദ്ശായെ അങ്ങ് പരിശുദ്ധനാകുന്നു. എല്ലാം അങ്ങ് വഴി പവിത്രീകരിക്കപ്പെടുന്നു".

**ഉപസംഹാരം**

ഇപ്രകാരം പിതാവിനെയും പുത്രനെയും റൂഹായേയും ആരാധിച്ചു. മഹത്വപ്പെടുത്തുന്ന കുർബാനയാണ് ത്രിത്വവിജ്ഞാനീയത്തിന്റെ കേന്ദ്രം. സഭയുടെ വിശ്വാസം തിരഞ്ഞ് നാം പുസ്തകങ്ങളിലേക്ക് പോകേണ്ട. പ്രത്യുത ആരാധനക്രമാനുഷ്ഠാനമാണ് യഥാർത്ഥ വിശ്വാസപ്രഘോഷണം". അതുകൊണ്ടാണ് സഭ അനുശാസിക്കുന്നതുപോലെയുള്ള ആരാധനക്രമാനുഷ്ഠാനം ഏറ്റവും വലിയ വിശ്വാസപരിശീലനമാണ് എന്നു പറയുന്നത്. കുർബാനയിലുള്ള ത്രിത്വവിഞ്ജാനത്തിന്റെ ചെറിയൊരു ശതമാനം മാത്രമേ ഈ ലേഖനത്തിൽ ഉൾപ്പെടുത്തിയിട്ടുള്ളൂ. ഇപ്രകാരമുള്ള ധാരാളം ചിന്തകളാൽ നിറഞ്ഞതാണ് കുർബാന. ഓരോ കുർബാന അർപ്പണവും ത്രിത്വവും കൂട്ടായ്മയിലേക്ക് നമ്മെ നയിക്കുമാറാകട്ടെ.



കവർസ്റ്റോറി



# ദുഃഖവെള്ളിയാചരണം മലങ്കര ആരാധനക്രമത്തിൽ

## ആരാധനാപരവും ദൈവശാസ്ത്രപരവുമായ വിചിന്തനങ്ങൾ

**ഫാ. ഡോ. ഐസക് പറപ്പള്ളിൽ**
(മലങ്കര മേജർ സെമിനാരി, തിരുവനന്തപുരം)



മനുഷ്യകുലത്തോടുള്ള ദൈവത്തിന്റെ അനന്തമായ സ്നേഹംമൂലമാണ് സ്വന്തം പുത്രനെ ലോകത്തിലേക്ക് അയയ്ക്കാൻ ദൈവപിതാവ് തിരുമനസ്സായത്. ഈ സ്നേഹമാണ് മനുഷ്യനായി അവതരിക്കുവാനും, മനുഷ്യരോടൊപ്പം ജീവിക്കുവാനും, മനുഷ്യർക്കുവേണ്ടി നന്മ ചെയ്യാനും ദൈവപുത്രനെ പ്രേരിപ്പിച്ചത് - ഈ സ്നേഹമാണ് അന്ധന് കാഴ്ച നൽകാൻ, മുടന്തനെ നടത്താൻ, വിശക്കുന്നവർക്ക് അപ്പം നൽകാൻ, രോഗികൾക്ക് സൗഖ്യം നൽകാൻ, മരിച്ചവരെ ഉയർപ്പിക്കാൻ, അവിടുത്തേക്ക് പ്രചോദനമായത്-ഈ സ്നേഹമാണ് മനുഷ്യകുലത്തിനുവേണ്ടി സ്വജീവൻ അർപ്പിക്കുവാൻപോലും ദൈവപുത്രനെപ്രേരിപ്പിച്ചത്. യേശു ജീവിതകാലത്ത് പ്രസംഗിച്ചതിൽ ഏറ്റവും നല്ല പ്രസംഗമാണ് അവിടുത്തെ മരണം. 'സ്നേഹിതർക്കുവേണ്ടി ജീവൻ ബലികഴിക്കുന്നതിനേക്കാൾ വലിയ സ്നേഹമില്ല'എന്ന് പഠിപ്പിച്ച യേശു, അത് സ്വന്തം ജീവിതത്തിൽ പ്രാവർത്തികമാക്കി. സ്നേഹമാണ് കുരിശിന്റെ ആകർഷകത്വമെന്ന് യേശു പഠിപ്പിച്ചു. എല്ലാ മനുഷ്യരും മരിക്കുന്നതുപോലെ മരിച്ചുകൊണ്ട് താൻ മനുഷ്യനാണെന്നും, ഒരു മനുഷ്യനും മരിക്കാത്തതുപോലെ കുരിശിൽ മരിച്ചുകൊണ്ട് താൻ ദൈവമാണെന്നും, സ്വജീവിതത്തിലൂടെ പഠിപ്പിച്ചു. താൻ പരസ്യജീവിതകാലത്ത് പഠിപ്പിച്ചവയെല്ലാം അതിന്റെ പൂർണ്ണതയിൽ പ്രാവർത്തികമാക്കുകയാണ് തന്റെ മരണത്തിലൂടെ ചെയ്തത്. മനുഷ്യകുലത്തോടുള്ള സ്നേഹംതന്നെയാണ് തന്റെ സ്വന്തം ജീവനെ കുരിശിൽ ബലിയർപ്പിക്കാൻ ഇടയാക്കിയത്.

ക്രൈസ്തവർക്ക് യഥാർത്ഥത്തിൽ ദുഃഖവെള്ളി എന്താണ്? എന്ത് സന്ദേശമാണ് ലോകത്തിനും ക്രൈസ്തവർക്കും ദുഃഖവെള്ളി നൽകുക? ദുഃഖവെള്ളി, വിലാപത്തിന്റെയും ദുഃഖത്തിന്റെയും പീഡാനുഭവത്തിന്റെയും വേദനയുടെയും വെറും

ഓർമ്മ മാത്രമാണോ? ഇംഗ്ലീഷിൽ ഈ ദിവസത്തെ Good Friday എന്ന് വിളിക്കുമ്പോൾ നമുക്ക് എങ്ങനെയാണ് ഇത് 'ദുഃഖവെള്ളി'യായി നിലകൊള്ളുക? എന്തുകൊണ്ടാണ്, യേശുക്രിസ്തു പീഡയനുഭവിച്ച് ക്രൂശിക്കപ്പെട്ട ദുഃഖവെള്ളി 'നല്ല വെള്ളി'യാകുന്നത്? ഇതിനെല്ലാം കാരണം, മനുഷ്യർക്കുവേണ്ടിയും അവരുടെ പാപപരിഹാരത്തിനുവേണ്ടിയുമാണ് നമ്മുടെ രക്ഷകൻ കുരിശിൽ മരിച്ചത് എന്നതാണ്. ക്രിസ്തു തന്റെ മരണത്തിലൂടെ മനുഷ്യരോടുള്ള തന്റെ മഹാസ്നേഹം പ്രകടമാക്കി. യേശു നമ്മുടെ പാപങ്ങൾക്കുവേണ്ടി സ്വമനസ്സാ സഹിക്കുകയും, ശരീരത്തിൽ പീഡയേൽക്കുകയും, ക്രൂശിൽ മരിക്കുകയും ചെയ്തു. ഈ ദുഃഖവെള്ളി 'നല്ല വെള്ളി'യാകുന്നത്, അത് നമ്മെ ഉത്ഥാനത്തിന്റെ സന്തോഷം സ്വീകരിക്കുവാനായി ഒരുക്കുന്നു എന്നത് കൊണ്ടുകൂടിയാണ്. യഥാർത്ഥത്തിൽ, ദുഃഖവെള്ളി ലോകത്തിന് Good Friday ആയി രൂപപ്പെട്ടതിന്റെ ഓർമ്മയാചരണമാണ് നാം ഓരോ ദുഃഖവെള്ളിയിലും നടത്തുക. മനുഷ്യകുലത്തിന് മുഴുവൻ രക്ഷ നൽകുവാൻ, കുരിശിൽ മരിച്ച ദൈവപുത്രന്റെ രക്ഷാകരസംഭവത്തെ നാം അനുസ്മരിക്കുമ്പോൾ, ഈ ദിവസം ലോകത്തിന് Good Friday ആയി മാറുന്നു. ഈ സന്ദേശമാണ് ദുഃഖവെള്ളിയുടെ പ്രാർത്ഥനകളിലൂടെയും ഗീതങ്ങളിലൂടെയും വെളിപ്പെടുത്തപ്പെടുന്നത്.

**ദുഃഖവെള്ളിയുടെ ശുശ്രൂഷാഘടനയും പ്രതീകാത്മകതയും**

ദുഃഖവെള്ളിയുടെ ശുശ്രൂഷകളിൽ, നമ്മുടെ കർത്താവ് പീഡയനുഭവിക്കുകയും മരിക്കുകയും കബറടക്കപ്പെടുകയും ചെയ്തതിനെ നാം അനുസ്മരിക്കുന്നു. അതിനാൽ അവിടുത്തെ പീഡാസഹനത്തിൽ പങ്കാളികളായി ധ്യാനത്തിലും നിശബ്ദതയിലും പ്രാർത്ഥനയിലും വിശ്വാസികൾ ഭക്തിപൂർവ്വം പങ്കുചേരുന്നു.

**ശുശ്രൂഷകളുടെ ക്രമീകരണം**

രാത്രിപ്രാർത്ഥനയുടെ (ലിലിയാ) നാല് കൗമാകളും രാത്രിയിൽത്തന്നെ നടത്തുന്നു.

പ്രഭാതപ്രാർത്ഥനയ്ക്കുശേഷം മൂന്നാം മണിയുടെ പ്രാർത്ഥനയും (രാവിലെ 9 മണിക്ക്) നടത്തുന്നു.

ദുഃഖവെള്ളിയുടെ ശുശ്രൂഷകളെ പൊതുവിൽ മൂന്നായി തിരിക്കാം:

**ഒന്നാം ശുശ്രൂഷ (പുറത്തുകൂടിയുള്ള പ്രദക്ഷിണം)**

മൂന്നാംമണിയുടെ പ്രാർത്ഥനയെ തുടർന്ന് ഒന്നാം ശുശ്രൂഷ ആരംഭിക്കുന്നു. പള്ളിക്ക് പുറത്തുകൂടിയുള്ള പ്രദക്ഷിണം, നമ്മുടെ കർത്താവ് മരണത്തിന് വിധിക്കപ്പെട്ടതിനുശേഷം കുരിശ് ചുമന്നുകൊണ്ട്, ഗോഗുൽത്താമലയിലേക്ക് പോകുന്നതിനെ അനുസ്മരിക്കുന്നു. കാർമ്മികൻ അംശവസ്ത്രങ്ങൾ ധരിച്ച്, മ്നോർത്തോയിലെ കുരിശിന്റെ ചുവട് മുത്തി, ഊറാറ നീക്കം ചെയ്ത്, തന്റെ വലത്തെ തോളിൽ കെത്താനായ്ക്ക് മീതെ (വെള്ളത്തുണി) കുരിശുവച്ച്, ഏവൻഗേലിയോൻ വായിക്കുന്നു. തുടർന്ന് തെക്കേ വാതിൽവഴി ഇറങ്ങി പടിഞ്ഞാറോട്ട് നടന്ന്, പടിഞ്ഞാറുവശത്ത് ഏവൻഗേലിയോൻ വായിക്കുന്നു. തുടർന്ന് പള്ളിക്ക് ചുറ്റും ഒരു പ്രദക്ഷിണം പൂർത്തിയാക്കി, വടക്കേ വാതിൽവഴി അകത്ത് പ്രവേശിക്കുന്നു. വീണ്ടും ഏവൻഗേലിയോൻ വായിച്ചശേഷം, കുരിശ് മ്നോർത്തോയിൽ വയ്ക്കുന്നു. ഇതോടുകൂടി ഒന്നാം ശുശ്രൂഷ അവസാനിക്കുന്നു.

പതിനൊന്ന് മണി കഴിഞ്ഞ് ഉച്ചപ്രാർത്ഥനയും (ആറാംമണി), തുടർന്ന് ഒൻപതാംമണിയുടെ പ്രാർത്ഥനയും നടത്തുന്നു. കർത്താവിനെ കുരിശിൽ തറച്ചതിനെ അനുസ്മരിച്ച്, ആറാംമണി പ്രാർത്ഥനയും, കർത്താവിന്റെ മരണസമയത്തെ അനുസ്മരിച്ച് ഒൻപതാംമണിയുടെ പ്രാർത്ഥനയും നടത്തുന്നതിനാൽ, ഈ സമയത്ത് മ്നോർത്തോയിൽ തിരികൾ കത്തിക്കുന്നില്ല.

**രണ്ടാം ശുശ്രൂഷ (സ്ലീബാവന്ദനവിന്റെ ക്രമം)**

കുരിശിൽ തറയ്ക്കപ്പെട്ട യേശു മൂന്ന് മണിക്കൂർ നേരം, തന്റെ തൃക്കൈകൾ വിരിച്ച് കിടന്ന് മരിച്ച, കുരിശിനെ വന്ദിക്കുന്ന ശുശ്രൂഷയാണ് രണ്ടാം ശുശ്രൂഷ. കുരിശിനെ വന്ദിക്കുമ്പോൾ നമ്മുടെ രക്ഷകനായ മിശിഹായെത്തന്നെയാണ് ആരാധിക്കുന്നത്. കാർമ്മികനും ശുശ്രൂഷകരും അംശവസ്ത്രങ്ങൾ ധരിച്ചുവന്ന്, നമസ്കാരമേശയിൽ കെത്താന വിരിച്ച്, അതിന്മേൽ കുരിശ് വയ്ക്കുകയും, ഇരുവശങ്ങളിൽ മെഴുകുതിരികൾ കത്തിച്ച് വയ്ക്കുകയും ചെയ്യുന്നു. മ്നോർത്തോയിലും തിരികൾ കത്തിക്കുന്നു. ഏവൻഗേലിയോൻ വായനാ



മദ്ധ്യേ 'അവൻ തലചായ്ച്ച് ആത്മാവിനെ സമർപ്പിച്ചു' എന്ന് പറഞ്ഞ്, കാർമ്മികൻ മ്നോർ ത്തോയിലെ തിരികൾ അണയ്ക്കുന്നു. തുടർന്ന്, 'ഞങ്ങൾക്കുവേണ്ടി മരിക്കുവാൻ തിരുമനസ്സായ വനെ' എന്ന പ്രാർത്ഥന വിശ്വാസികൾക്ക് ചൊല്ലിക്കൊടുക്കുന്നു. ഏവൻഗേലിയോൻ വായനയ്ക്കുശേഷം, സ്ലീബാ ആഘോഷം നടത്തുകയും, തുടർന്ന് സ്ലീബാവന്ദനവ് (കുരിശ് കുമ്പിടൽ) നടത്തുകയും ചെയ്യുന്നു. 'രക്ഷാ തന്ന മാർ സ്ലീബായെ' എന്ന ഗീതം ചൊല്ലി, ഓരോരുത്തരായി കുമ്പിട്ട് സ്ലീബാവന്ദനവ് നടത്തി, നേർച്ചയിടുന്നു. എല്ലാവരും കുമ്പിട്ട് കഴിയുമ്പോൾ മൂന്നാം ശുശ്രൂഷ ആരംഭിക്കുന്നു.

**മൂന്നാം ശുശ്രൂഷ (ദൈവാലയത്തിനകത്തുകൂടിയുള്ള പ്രദക്ഷിണം)**

സ്ലീബാവന്ദനവിനുശേഷം, കാർമ്മികൻ ഇരുകൈ കളിലായി കെത്താന വിരിച്ചിട്ട്, കുരിശിന്റെ തല (മുകൾഭാഗം) വലതുകൈയിലും, ചുവട് ഇടതു കൈയിലുമായി കിടത്തി, കെത്താനകൊണ്ട് കുരിശിന്റെ ചുവടും കവരങ്ങളും മൂടുന്നു. തുടർന്ന് ഏവൻഗേലിയോൻ വായനയ്ക്കുശേഷം, യേശു വിനെ കുരിശിൽ നിന്നിറക്കി കബറിങ്കലേക്കു കൊണ്ടുപോയതിനെ അനുസ്മരിച്ച്, ദൈവാലയത്തി നുള്ളിൽ പ്രദക്ഷിണം നടത്തുന്നു. 'റംസാദേശത്തി ന്നൊരു നയവാൻ' എന്ന ഗീതം ചൊല്ലി, തെക്കോട്ട് തിരിഞ്ഞ് പടിഞ്ഞാറോട്ട് ഭിത്തിയരികിൽ കൂടി നടന്ന്, രണ്ട് പ്രാവശ്യം പ്രദക്ഷിണം ചെയ്ത് കിഴക്ക് മദ്ധ്യത്തിൽ വരുമ്പോൾ, വടക്കോട്ട് തിരിഞ്ഞ് ഒരു പ്രാവശ്യം പ്രദക്ഷിണം നടത്തി, മദ്ബഹായുടെ വാതിൽ തുറന്ന് അകത്ത് പ്രവേശിക്കുന്നു. തുടർന്ന് ത്രോണോസിങ്കലേക്ക് പോയി, ക്രമപ്രകാരം കബറടക്കശുശ്രൂഷ നടത്തുന്നു. കബറടക്കശുശ്രൂഷ കഴിഞ്ഞ് മാലാഖമാരുടെ സ്തുതിപ്പ്, കൗമ, കർത്തൃപ്രാർത്ഥന, വിശ്വാസപ്രമാണം, 'മിശിഹാ തവമൃതിയാൽ ജീവൻ' എന്ന കൗമ ... ആദിയായവ ചൊല്ലുന്നു. തുടർന്ന്, കർത്താവിന്റെ പീഡാനു ഭവത്തിൽ പങ്കുചേരുന്നതിന്റെ പ്രതീകമായി, വിശ്വാസികളെല്ലവരും കയ്പുനീർ കുടിക്കുന്നു.

**ദുഃഖവെള്ളിയുടെ ആരാധനക്രമ ദൈവശാസ്ത്രം**

ജറുസലേമിലേയ്ക്കുള്ള യേശുവിന്റെ വരവ്, പീഡാസഹനം, കുരിശിലെ മരണം ഇവയെല്ലാം ദൈവപിതാവിന്റെ തിരുമനസ്സ് തന്നെയായിരുന്നു എന്ന് ദുഃഖവെള്ളിയുടെ പ്രാർത്ഥനകളിൽ നാം കാണുന്നു. അവൻ ക്രൂശിൽ മരിച്ചത് നമ്മുടെ മരണത്തെ എടുത്തുമാറ്റുവാനും, നമ്മെ ജീവിപ്പി ക്കുവാനും ആണ് (സെദറാ, സ്ലീബാവന്ദനവ്, പേജ് 192). ദുഃഖവെള്ളിയാഴ്ചയിലെ പ്രാർത്ഥനകളുടെയും ഗീതങ്ങളുടെയും പ്രധാന സന്ദേശം, സഹന ത്തിലൂടെ ആദാമിന്റെ പാപത്തിന് കടപരി ഹാരം, സൃഷ്ടികളുമായുള്ള ദൈവത്തിന്റെ ബന്ധം വീണ്ടെടുക്കൽ, കുരിശുമരണത്തിലൂടെ എല്ലാ വർക്കും ജീവനും രക്ഷയും നൽകൽ..... എന്നിവയാണ്. ആദാമിന്റെ പാപത്തിന്റെ ഫലമായി പറുദീസാ നഷ്ടമാകുകയും, മരണത്തിന്റെ അടി മത്വത്തിലേക്ക് വീഴുകയും ചെയ്തു. ആദാമിന്റെ മക്കളുടെ, നഷ്ടപ്പെട്ടുപോയ സൗഭാഗ്യാവസ്ഥ വീണ്ടെടുക്കാൻ, ദൈവപുത്രൻ പീഡകളിലൂടെയും അപമാനത്തിലൂടെയും കടന്നുപോയി. അങ്ങനെ മനുഷ്യവർഗ്ഗത്തോടുള്ള സ്നേഹം കുരിശിലൂടെ പ്രകടിപ്പിച്ചു. രണ്ടാം ആദാമായ ക്രിസ്തു, ദൈവപിതാവിന്റെ മനസ്സിനോട് തന്റെ പരിപൂർണ്ണ വിധേയത്വം പ്രകടിപ്പിച്ച്, കുരിശിൽ മരിക്കുവാൻ തയ്യാറാകുകയും, മരണത്തിന് അന്ത്യം നിശ്ചയി ക്കുകയും, സാത്താന്റെ ശക്തിയെ തകർക്കുകയും, മനുഷ്യകുലത്തിന് ജീവൻ നൽകുകയും ചെയ്തു. ദുഃഖവെള്ളിയുടെ പ്രഭാതപ്രാർത്ഥനയുടെ സെദറായിൽ, 'വെള്ളിയാഴ്ചദിവസം ആദം ചെയ്ത പാപത്തിന്റെ പരിഹാരാർത്ഥം അവിടുന്ന് തന്നെത്തന്നെ മരണത്തിന് വിധേയനാക്കി' എന്ന് നാം കാണുന്നു (പേജ് 93). ദുഃഖവെള്ളിയുടെ സൂത്താറാ പ്രാർത്ഥനയിൽ നാം ഇപ്രകാരം കാണുന്നു, 'ഈ വെള്ളിയാഴ്ച അശുദ്ധരിൽനിന്ന്, തിരുമുഖത്തേറ്റ തുപ്പലിനാൽ കൽപ്പനലംഘനംമൂലം നിന്ദ്യമായ ലജ്ജ, ഞങ്ങളുടെ മുഖത്തുനിന്ന് നീക്കിക്കളഞ്ഞു'.

ദുഃഖവെള്ളിയുടെ സ്ലീബാവന്ദനവിന്റെ പ്രാർ ത്ഥനകളിൽ, യേശുവിന്റെ പീഡാനുഭവത്തിന്റെയും മരണത്തിന്റെയും അർത്ഥം മനോഹരമായി അവതരിപ്പിച്ചിരിക്കുന്നു. 'നിന്റെ സൃഷ്ടിയുടെ ആറാം ദിവസം ഞങ്ങളെ സൃഷ്ടിക്കുന്നതിലൂടെ, നിന്റെ ഇഷ്ടം പൂർത്തിയാക്കി. നീ മണ്ണെടുത്ത് നിന്റെ സാദൃശ്യത്തിൽ.... ആറാം ദിവസം കുരിശിൽ നിന്റെ കരങ്ങൾ രക്ഷയ്ക്കായി തറയ്ക്കപ്പെട്ടു. നിന്റെ മുഖം അശുദ്ധ തുപ്പലേറ്റു.......നിന്റെ പാർശ്വം കുന്ത ത്താൽ.....തിരുവിലാവിൽനിന്ന് ഒഴുകിയ രക്ത ത്താലും വെള്ളത്താലും ഞങ്ങൾക്ക് പുതുജീവൻ സമ്പാദിച്ചു.....' (സെദറാ, സ്ലീബാവന്ദനവ്, പേജ് 193). ദുഃഖവെള്ളിയുടെ പ്രാർത്ഥനകൾ എല്ലാം കുരിശിന്റെ രക്ഷാകരമാനവും, കുരിശിലെ ബലിയിലൂടെയുള്ള യേശുവിന്റെ രക്ഷാകരപദ്ധതിയും ഊന്നി പറയുന്നു. സ്വന്തം ആടുകളെ സ്നേഹിക്കുകയും, അവർക്കായി ജീവാർപ്പണം ചെയ്യുകയും, ആത്മബലിയാൽ മനുഷ്യവർഗ്ഗത്തെ മുഴുവനും തന്റെ കുരിശുമരണ ത്തിലൂടെ വീണ്ടെടുക്കുകയും ചെയ്തു. (പ്രുമിയോൻ, സ്ലീബാവന്ദനവ്, പേജ് 192). 'മനുഷ്യ വർഗ്ഗത്തിന്റെ രക്ഷയ്ക്കുവേണ്ടി ക്രൂശിക്ക

പ്പെട്ട മിശിഹാ, വിശുദ്ധ സ്ലീബാ ഞങ്ങൾക്ക് സമാധാനത്തിന്റെ അടയാളവും, വിജയത്തിന്റെ പതാകയും, രക്ഷയുടെ ആയുധവും ആയിരിക്കണമെ......നിന്റെ സ്ലീബാ വിശുദ്ധ സഭയ്ക്ക് രക്ഷയുടെ ആയുധവും, തോൽക്കാത്ത ഭുജവും ആയിരിക്കണമെ....' (സ്ലീബാ ആഘോഷം, പേജ് 203, 206).

യേശു കുരിശിൽ മരിച്ചതിലൂടെ, അത് രക്ഷയുടെ, ജീവന്റെ, വിജയത്തിന്റെ അടയാളമായി മാറി. കുരിശു വഹിക്കലും, പീഡാനുഭവും, കുരിശു മരണവുമൊന്നും യേശുവിന് നിരാശയുടെ അനുഭവം ആയിരുന്നില്ല. മറിച്ച്, അത് രക്ഷയുടെയും, വിജയത്തിന്റെയും, ജീവന്റെയും പ്രതീകമായിരുന്നു. ദുഃഖവെള്ളി ശുശ്രൂഷാമദ്ധ്യേ നാം പാടുന്ന പല ഗീതങ്ങളും ഈ പ്രതീകാത്മക അർത്ഥം വെളിപ്പെടുത്തുന്നു.

ജീവൻ നൽകും നൽ സ്ലീബായെ........

മോറാനേശു സ്ലീബായാൽ തുറന്നാൻ പാതാളം......

സ്ലീബാ വിജയിക്കുന്നനിശം, സ്ലീബാ വൈരിയെ വിജയിച്ചു....

കുരിശിൽ മരിച്ചവനെ, കുരിശാലെ വിജയം വരിച്ചവനെ.....

മരണത്തിന്റെ മരം, ജീവന്റെ മരമായി മാറുന്നത് എങ്ങനെയെന്ന് യേശു പഠിപ്പിച്ചു. കുരിശിൽ നാം കാണുക ഏറ്റം അലങ്കോലപ്പെട്ട, വികൃതമാക്കപ്പെട്ട രൂപമാണെങ്കിലും, ആ രൂപത്തിലാണ് ദൈവത്തിന്റെ ശക്തിയും, വിജയവും, പ്രതാപവും നാം കാണുക. അതിനാൽ, കുരിശ് നമുക്ക് രക്ഷയാണ്. കുരിശ് നമുക്ക് രക്ഷയും ശക്തിയും ബലവുമാകയാൽ, ആ കുരിശിനെ നാം സന്തോഷത്തോടെ ഏറ്റെടുക്കണം.

**കുരിശും സഹനവും അനുദിന ജീവിതത്തിൽ**

കുരിശ് സ്നേഹത്തിന്റെയും, രക്ഷയുടെയും, വിജയത്തിന്റെയും, സമാധാനത്തിന്റെയും, ക്ഷമയുടെയും, സൗഖ്യത്തിന്റെയും സന്ദേശം നൽകുന്നു. സ്നേഹപൂർവ്വം നാം ഏറ്റെടുക്കുന്ന കുരിശും സഹനവും, ജീവിതത്തെ രക്ഷാകരമാക്കുന്നു. യേശുവിന്റെ കുരിശ് രക്ഷാകരമായത്, അത് സ്നേഹപൂർവ്വകമായ സമർപ്പണമായതിനാലാണ്. ആയിരക്കണക്കിന് നിരാലംബർക്ക് മദർ തെരേസ അമ്മയായി മാറിയത്, ആ മാതൃസ്നേഹവും വാത്സല്യവും സ്നേഹപൂർവ്വം നൽകിയപ്പോഴാണ്. മൊളോക്കോയിലെ കുഷ്ഠരോഗികൾക്ക്, ഫാ. ഡാമിയൻ പിതാവായി മാറിയത്, തന്റെ സ്നേഹപൂർവ്വമായ കരുതലിലൂടെയും പരിചരണത്തിലൂടെയുമാണ്. സ്വന്തം സുഖവും സന്തോഷവും മാത്രം ശ്രദ്ധിക്കുന്നവർക്ക് ജീവിതം രക്ഷാകരമാകില്ല. കാൻസർരോഗം ദീർഘകാലമായി ബാധിച്ച പിതാവിനെ സ്നേഹപൂർവ്വം പരിചരിക്കുവാൻ കഴിയാത്ത മക്കൾ, 'ഈ കുരിശിനെ എന്റെ തലയിൽ കെട്ടിവച്ചല്ലോ' എന്ന് മദ്യപാനിയായ ഭർത്താവിനെക്കുറിച്ച് പരാതിപ്പെടുന്ന ഭാര്യ, 'ഇങ്ങനെയൊരു മകൻ ഉണ്ടായിരുന്നില്ലെങ്കിൽ എത്ര നന്നായിരുന്നു' എന്ന് ചിന്തിക്കുന്ന മാതാപിതാക്കൾ, ഉദരത്തിൽ വളരുന്ന കുഞ്ഞിന് അംഗവൈകല്യമുണ്ടെന്നറിഞ്ഞ് അതിനെ കൊല്ലാൻ മുതിരുന്ന ദമ്പതികൾ..........അതേ, എല്ലാം നമുക്ക് ഭാരമാകുന്നു, സഹിക്കുവാൻ കഴിയുന്നില്ല. എന്നാൽ ദുഃഖവെള്ളി നമ്മോട് പറയുന്നു-യഥാർത്ഥ സ്നേഹം സകലതും സഹിക്കുന്നു, ക്ഷമിക്കുന്നു. അതിനാൽ പ്രശ്നങ്ങൾക്കിടയിലും പ്രതിസന്ധികൾക്കിടയിലും ശാന്തമായും, സന്തോഷമായും ജീവിക്കുവാൻ നമുക്ക് കഴിയണം. കുരിശിൽ കിടന്നപ്പോഴും യേശു ശാന്തനായിരുന്നു - കുരിശിൽ കിടന്ന് പടയാളിയെ സുഖപ്പെടുത്തുന്നു, വേദനിപ്പിച്ചവരോട് ക്ഷമിക്കുന്നു, 'ഇവർ ചെയ്യുന്നത് എന്തെന്ന് ഇവരറിയുന്നില്ല, ഇവരോട് ക്ഷമിക്കണമെ'യെന്ന് പ്രാർത്ഥിക്കുന്നു, തന്റെ അമ്മയ്ക്ക് യോഹന്നാനെ നൽകുന്നു. കുരിശിൽ കിടന്നുകൊണ്ടുള്ള യേശുവിന്റെ സപ്തവാക്യങ്ങൾ സൂചിപ്പിക്കുന്നതും അതാണ് - 'പിതാവേ, അവരോട് ക്ഷമിക്കണമെ, അവർ ചെയ്യുന്നതെന്തെന്ന് അവർ അറിയുന്നില്ല' (ലൂക്ക 23: 34), 'നീ ഇന്ന് എന്നോടുകൂടെ പറുദീസയിലായിരിക്കും' (ലൂക്ക 23: 43), 'ഇതാ നിന്റെ മകൻ, ഇതാ നിന്റെ അമ്മ' (യോഹ 19:26-27), 'എന്റെ ദൈവമേ, എന്റെ ദൈവമെ നീ എന്നെ ഉപേക്ഷിച്ചത് എന്തുകൊണ്ട്' (മർക്കോ 15: 34),



‘എനിക്ക് ദാഹിക്കുന്നു’ (യോഹ 19: 28), ‘എല്ലാം പൂർത്തിയായിരിക്കുന്നു’ (യോഹ 19: 30), ‘പിതാവെ, അങ്ങയുടെ കരങ്ങളിൽ എന്റെ ആത്മാവിനെ ഞാൻ സമർപ്പിക്കുന്നു’ (ലൂക്ക 23: 46). മറ്റുള്ളവരോട് ക്ഷമിക്കുന്ന, പിതാവിന്റെ ഇഷ്ടത്തോട് വിധേയ പ്പെടുന്ന, നല്ല കള്ളന് അനുഗ്രഹം നൽകുന്ന, യോഹന്നാനെ അമ്മയ്ക്ക് ഭരമേൽപ്പിക്കുന്ന യേശുവിനെയാണ് മേൽപ്പറഞ്ഞ സപ്തവാക്യ ങ്ങളിൽ നാം കാണുക.

**ദുഃഖവെള്ളിയുടെ ആത്മീയമാനം**

യേശു നമുക്കുവേണ്ടി മരിച്ചുവെന്ന ചിന്ത, യേശുവിനുവേണ്ടി ജീവിക്കുവാൻ നമ്മെ പ്രേരി പ്പിക്കണം. ദൈവപുത്രന്റെ മരണം കണ്ട്, പ്രകൃതിക്കുപോലും മാറ്റം വരുന്നു. കഠിനമായ പാറപോലും പിളരുന്നു, എങ്ങും അന്ധകാരം നിറയുന്നു. യേശു നമുക്കുവേണ്ടിയാണ് മരിച്ചതെന്ന ബോധ്യം, നമ്മുടെ മനസ്സിനും ജീവിതത്തിനും മാറ്റം വരുത്തണം. യേശുവിന്റെ സ്നേഹത്തിൽ നിന്നൊഴുകിയ രക്തം, ദൈവപുത്രനും നാമും തമ്മിലുണ്ടായിരിക്കേണ്ട അഭേദ്യ സ്നേഹബന്ധ ത്തെയും ‘രക്തബന്ധ’ത്തെയുമാണ് സൂചിപ്പിക്കു ന്നത്. കുരിശിൽ നിന്നൊഴുകിയ ആ രക്തം, ഞാനും യേശുവും തമ്മിലുള്ള ‘രക്തബന്ധ’ത്തിന്റെ/ സ്നേഹബന്ധത്തിന്റെ ഉറച്ച അടിസ്ഥാനമാകണം.

ക്രൂശിതനെ സ്നേഹിക്കുന്ന നാം കുരിശിനെ സ്നേഹിക്കണം, കുരിശു വഹിക്കണം, ജീവിത ത്തിലെ കുരിശുകൾ സഹിക്കണം, കുരിശിന്റെ ജീവിതം നയിക്കണം, കാരണം, അത് നമ്മുടെ ജീവിതയാത്രയുടെ, ക്രിസ്തീയജീവിതത്തിന്റെ ഭാഗമാണ്. ദുഃഖവെള്ളിക്കുശേഷമുള്ള ഉയിർപ്പു ഞായർ നമ്മെ ഓർമ്മപ്പെടുത്തുന്നതും അതാണ് - കുരിശിന് ശേഷം കിരീടം ഉണ്ട്, ദുഃഖത്തിന് ശേഷം സന്തോഷം ഉണ്ട്. സന്തോഷത്തിന്റെ, സ്നേഹ ത്തിന്റെ, വിജയത്തിന്റെ വഴി വേദനയുടെ വഴിയാണ്. ഒരു അമ്മ തന്റെ കുഞ്ഞിനെ ഒൻപത് മാസം ഗർഭം ധരിച്ച് വേദനയോടെ പ്രസവിക്കുമ്പോൾ, അതുവരെ താൻ അനുഭവിച്ച വേദനയും, ദുരിതവും, സന്തോഷമായി മാറുകയാണ്. കുരിശ് ദൈവത്തിന്റെ വഴിയാണെന്നും. അത് സഹനത്തിന്റെ വഴിയാ ണെന്നുമുള്ള യാഥാർത്ഥ്യം ദുഃഖവെള്ളി നമ്മെ ഓർമ്മിപ്പിക്കുന്നു. എന്നാൽ പലപ്പോഴും, സഹന ത്തിന്റെ വഴിയും, മൂല്യവും, രക്ഷാകരമാനവും നാം വിസ്മരിച്ചു കളയുന്നു. സുഖവും, സന്തോഷവും, സ്ഥാനവും, പ്രതാപവുമൊക്കെയാണ് പലപ്പോഴും നമ്മുടെ പ്രധാന ചിന്താവിഷയം. ജോബിന്റെ സഹനം, നീതിമാന്റെ, ദൈവവിശ്വാസിയുടെ ജീവിതത്തിലെ സഹനമാണ്. കുരിശ് നമുക്ക് നൽകുന്ന സന്ദേശം, ആർക്കും നമ്മെ പരാജയ പ്പെടുത്തുവാൻ സാധിക്കില്ല എന്നാണ്. നാം ഇഷ്ടപ്പെട്ടാലും ഇല്ലെങ്കിലും കുരിശിന്റെ വഴി നമ്മുടെ ജീവിതത്തിന്റെ ഭാഗമാണ്. കുരിശിനെ സ്നേഹിക്കുന്നവർക്കാണ് കുരിശിന്റെ വഴിയിലൂടെ നടക്കുവാൻ കഴിയുക. അതാണ് കുരിശിന്റെ വഴിയിൽ നാം പാടുക: ‘കുരിശിൽ മരിച്ചവനെ, കുരിശാലെ വിജയം വരിച്ചവനെ, മിഴിനീരൊഴു ക്കിയങ്ങേ, കുരിശിന്റെ വഴിയെ വരുന്നു ഞങ്ങൾ...’ കുരിശിനെ മാറ്റി നിർത്തി, ഒരു ക്രൈസ്തവനും, ക്രിസ്തുവിന്റെ പിന്നാലെ പോകുവാൻ സാധ്യമല്ല. കുരിശിനെ നാം സ്നേഹിക്കണം, കാരണം നമ്മെ രക്ഷിക്കുവാൻ യേശു തിരഞ്ഞെടുത്തത് കുരിശാണ്. നമ്മുടെ ജീവിതത്തിന് രൂപം നൽകാൻ, കുരിശിലാണ് യേശു വിരൂപനായത്. ഓരോ ദുഃഖവെള്ളിയും നമ്മെ പഠിപ്പിക്കുന്നത്, നമ്മുടെ ദുഃഖങ്ങൾ, ദുഃഖങ്ങളിൽ അവസാനിച്ച് പോകില്ല. നമ്മുടെ കണ്ണീരും പാഴാകില്ല. എല്ലാറ്റിനുമൊടുവിൽ ഒരു ഉയിർപ്പിന്റെ/സന്തോഷത്തിന്റെ അനുഭവം ഉണ്ടാകും. നമുക്ക് മുന്നിൽ വേദനയുടെ കുരിശു ണ്ടാകാം. എന്നാൽ നമ്മുടെ പ്രതീക്ഷയായ ഉത്ഥാനവും, ഉത്ഥിതനായ യേശുവുമാണ് നമുക്ക് പ്രത്യാശ നൽകുന്നത്. ഓരോ ദുഃഖവെള്ളിയും നമ്മോട് പറയുന്നത് ഇതാണ്-കുരിശിൽ നിന്നും നമ്മെ രക്ഷിക്കുവാനല്ല, മറിച്ച് കുരിശിലൂടെ നമ്മെ രക്ഷിക്കുവാനാണ് യേശു ആഗ്രഹിക്കുക.

ദുഃഖവെള്ളി നമുക്ക് ഒരു പാഠമാണ്. ജീവിതം സ്നേഹിതർക്കുവേണ്ടി വീതിച്ച് കൊടുക്കാനു ള്ളതാണെന്ന പാഠം - ജീവിതം മറ്റുള്ളവർക്കുവേണ്ടി കീറിമുറിക്കാനുള്ളതാണെന്ന പാഠം. അവിടെയാണ് ബന്ധങ്ങളുണ്ടാകുന്നത്. ബന്ധങ്ങളെ ശക്തിപ്പെടു ത്തുന്നത് വേദനകളാണ്. യേശുവും അതുതന്നെ യാണ് ചെയ്തത്-തന്റെ ശരീരവും രക്തവും സ്നേഹിതർക്ക് നൽകി. മറ്റുള്ളവർക്കുവേണ്ടി പകുത്ത് കൊടുക്കുമ്പോൾ, മുറിക്കപ്പെടുമ്പോൾ, വേദനയുണ്ടാകാം. പക്ഷേ, അത് നൽകുന്ന ആളും, സ്വീകരിക്കുന്ന ആളും തമ്മിലുള്ള ബന്ധത്തെ ശക്തി പ്പെടുത്തുന്നു. അതിനാൽ കുരിശാണ് ഏറ്റവും വലിയ പാഠപുസ്തകം-ആ പാഠപുസ്തകം നമ്മോട് പറയുന്നു-കൊടുത്ത് കൊടുത്ത് ഇല്ലാതാവുക. അതിലൂടെ ദൈവത്തോടും സഹോദരങ്ങളോടുമുള്ള നമ്മുടെ ബന്ധം ശക്തിപ്പെടട്ടെ.



## FORM IV

# CHRISTAVA KAHALAM

| | | |
|---|---|---|
| 1. Place of Publication | : | Trivandrum |
| 2. Period of Publication | : | Monthly |
| 3. Printer's Name | : | Fr. James Paravila |
| Nationality | : | Indian |
| Address | : | Major Archbishop's House, Pattom, Trivandrum - 4 |
| 4. Publisher's Name | : | Fr. James Paravila |
| Nationality | : | Indian |
| Address | : | Major Archbishop's House, Pattom, Trivandrum - 4 |
| 5. Editor's Name | : | Fr. Daniel Poovannathil |
| Nationality | : | Indian |
| Address | : | Major Archbishop's House, Pattom, Trivandrum - 4 |

6. Name and Addresses of individuals who own the newspaper and partners or shareholders holding more than one per cent of the total capital - Major Archdiocese of Trivandrum - 4

I, Fr. James Paravila hereby declare that the particulars given above are true to the best of my knowledge and belief.

Fr. James Paravila
Signature of Publisher

Date : 28-03-2015




## കണ്ണങ്കോട് ഇടവക
## സമ്പൂർണ്ണ കാഹളം ഇടവക

നെയ്യാറ്റിൻകര വൈദികജില്ലയിലെ കണ്ണങ്കോട് സെന്റ് ആന്റണീസ് മലങ്കര കത്തോലിക്കാ ഇടവകയിലെ എല്ലാ കുടുംബങ്ങളും ക്രൈസ്തവ കാഹളം മാസികയുടെ വരിക്കാരായി. മേജർ അതിരൂപതയിൽ എല്ലാ കുടുംബങ്ങളും വരിക്കാരാകുന്ന ആദ്യ ഇടവകയാണ് കണ്ണങ്കോട്. ഇടവകയിലെ യുവജനങ്ങളുടെ നേതൃത്വത്തിലാണ് കാഹളം പ്രചരണപരിപാടി നടന്നത്. ഇടവക വികാരി റവ. ഫാ. സാമുവൽ കുന്നുംപുറത്തച്ചൻ പ്രത്യേക താൽപ്പരയം എടുത്താണ് ഈ പദ്ധതി നടപ്പിലാക്കിയത്. ഇപ്പോൾ മേജർ അതിരൂപതയിലെ വിവിധ ഇടവകകളിൽ കാഹളം പ്രചരണ പരിപാടികൾ നടന്നുവരുന്നു. മറ്റിടവകകൾക്കും ഇതൊരു മാതൃകയാകട്ടെയെന്നാശംസിക്കുന്നു. ബഹു. സാമുവൽ കുന്നുംപുറത്ത് അച്ചനും ഇടവക ഭരണസമിതിയ്ക്കും കുടുംബങ്ങൾക്കും പ്രത്യേകം നന്ദി.

**ഫാ. ജോബിൻ കറുകയിൽ**
സർക്കുലേഷൻ മാനേജർ

സ്റ്റാഫ് റിപ്പോർട്ടർ

# തീച്ചൂളകളിലെ വിശ്വാസം




ഐക്യരാഷ്ട്രസഭയുടെ മനുഷ്യാവകാശ പ്രഖ്യാപനങ്ങളിൽ ഒപ്പുവച്ചിട്ടുള്ളവരാണ് മിക്കവാറും എല്ലാ മുസ്ലീം രാജ്യങ്ങളും. എന്നാൽ മുസ്ലീം മതനിയമമായ ശരിയത്തുമായി യോജിച്ചു പോകുന്ന നിയമങ്ങളെ പാലിക്കൂ എന്നൊരു നിബന്ധനകൂടി പല മുസ്ലീം രാജ്യങ്ങളും കൂട്ടിച്ചേർക്കുന്നു. മുസ്ലീം സമുദായത്തിൽ ഉൾപ്പെടാത്തവരെ അകറ്റി നിർത്തുന്നതാണ് 'ശരിയത്ത്' നിയമം. ശരിയത്ത് നിയമം ഔദ്യോഗികമായി നിലവിലില്ലാത്ത രാജ്യങ്ങളിൽ പോലും മുസ്ലീം സമുദായത്തിന്റെ ചിന്തകളെയും പ്രവൃത്തികളെയും വളരെ ആഴത്തിൽ ഈ നിയമം സ്വാധീനിക്കുന്നുണ്ട്. അപ്പോൾ നിയമം നിലനില്ക്കുന്ന അറബ് രാജ്യങ്ങളിലോ? ക്രൈസ്തവർ നിരന്തരമായി പീഡിപ്പിക്കപ്പെടുന്നുണ്ട് എന്നതാണ് സത്യം.

**സൗദി അറേബ്യ**

വളരെ ശക്തവും അതികർക്കശവുമായ 'വഹാബിസം' (Wahabism) നടപ്പിലിരിക്കുന്ന രാജ്യമാണ് സൗദി. മുസ്ലീംങ്ങളല്ലാത്തവർക്ക് അവരുടെ വിശ്വാസം പരസ്യമായി പ്രകടിപ്പിക്കാൻ അനുവാദമില്ല. സ്വന്തം വീടുകളിൽ പ്രാർത്ഥനാകൂട്ടായ്മ ചേർന്നവരെ വരെ അറസ്റ്റ് ചെയ്യാനും പീഡിപ്പിക്കാനും ഈ നിയമം വഴി സൗദി ഗവൺമെന്റിന് കഴിയും. മറ്റ് മതവിശ്വാസികളായ നിരവധി പേർ ഈ നിയമം മൂലം ശിക്ഷിക്കപ്പെട്ടിട്ടുണ്ട്. ക്രൈസ്തവ ദൈവാലയങ്ങൾ, സുവിശേഷ പ്രസംഗങ്ങൾ, വിശുദ്ധ ബൈബിൾ, കുരിശുകൾ എന്നിവയും അനുവദനീയമല്ല. മത നേതാക്കളും വിശ്വാസികളും അറസ്റ്റ് ചെയ്യപ്പെടുകയും അതിക്രൂരമായി പീഡിപ്പിക്കപ്പെടുകയും ചെയ്യുന്നുണ്ട്. സൗദിയിൽ മതനീതിപാലകരാണ് ഈ ക്രൂരതകൾക്ക് മുൻകൈയ്യെടുത്തത്. ശ്രീലങ്ക, ഫിലിപ്പൈൻസ്, ഇന്ത്യ മുതലായ വികസ്വര രാഷ്ട്രങ്ങളിൽ നിന്നുള്ള പ്രവാസികളാണ് ഇങ്ങനെ പീഡിപ്പിക്കപ്പെടുന്നത്.

**ഈജിപ്ത്**

ഒരുകാലത്ത് ഈജിപ്തിൽ ക്രിസ്ത്യാനികൾ ഭൂരിപക്ഷമായിരുന്നു. പക്ഷേ ഇന്ന് 12% ക്രിസ്ത്യാനികൾ മാത്രമേ അവിടെയുള്ളൂ. ദൈവാലയങ്ങൾ പുതുക്കിപ്പണിയുന്നതിനുള്ള അനുവാദം ലഭിക്കാൻ ഇവിടുത്തെ ക്രൈസ്തവർ വളരെയേറെ ബുദ്ധിമുട്ടുകൾ സഹിക്കുന്നു. ഒരു പുതിയ ക്രൈസ്തവ ദൈവാലയം നിർമ്മിക്കണമെങ്കിൽ പ്രസിഡന്റിന്റെ പ്രത്യേക അനുവാദം വേണം. അതുപോലെ തന്നെ സ്റ്റേറ്റ് സ്കൂളുകളിൽ ഇസ്ലാം മതം പാഠ്യവിഷയമാണ് ക്രിസ്ത്യൻ കുട്ടികൾക്കും. ഈജിപ്തിലെ ക്രൈസ്തവർക്ക് മുസ്ലീം മതത്തിലേക്ക് മാറുന്നതിന് എല്ലാവിധ പിന്തു

ണയുമുണ്ട്. എന്നാൽ ക്രിസ്തുമതത്തിലേക്ക് പരിവർത്തനം ചെയ്യാൻ ആരെങ്കിലും തുനിഞ്ഞാൽ അവരെ കാത്തിരിക്കുന്നത് ക്രൂരപീഡനങ്ങളാണ്.

**ഇറാൻ**

ഒന്നാം ലോകമഹായുദ്ധത്തോട് അനുബന്ധിച്ച് നടന്ന അസ്സീറിയന് അർമേനിയൻ വംശഹത്യകൾ ഇറാനിലെ ക്രൈസ്തവരുടെ എണ്ണത്തെ ഗണ്യമായി കുറച്ചു. തുർക്കികളുടെ നേതൃത്വത്തിലായിരുന്നു ഈ നരഹത്യ നടന്നത്. അർമേനിയൻ, അസ്സീറിയൻ വംശജരായ ക്രിസ്ത്യാനികളെ ഇന്ന് മതന്യൂനപക്ഷമായി ഇറാൻ ഗവൺമെന്റ് കാണുകയും അവർക്ക് പാർലമെന്റിൽ പ്രാതിനിധ്യം നല്കുകയും ചെയ്യുന്നു. 1979-ലെ വിപ്ലവത്തിനു ശേഷം ക്രിസ്തുമതത്തിലേയ്ക്ക് മതപരിവർത്തനം നടത്തുന്ന മുസ്ലീംങ്ങളെ അറസ്റ്റ് ചെയ്യുകയും ക്രൂരപീഡനങ്ങൾക്ക് വിധേയരാക്കുകയും ചിലപ്പോൾ കൊന്നുകളയുകയും ചെയ്യുന്നു.

**സിറിയ**

സിറിയൻ ക്രൈസ്തവരിൽ ഭൂരിഭാഗവും സംസാരിച്ചിരുന്നത് വെസ്റ്റേൺ അറമായിക് ഭാഷയായിരുന്നു. മറ്റ് പശ്ചിമേഷ്യൻ രാജ്യങ്ങളുമായി താരതമ്യപ്പെടുത്തുമ്പോൾ മതപരമായ കൂട്ടക്കൊലകൾ ഏറ്റവും കുറവ് സംഭവിച്ച രാജ്യമാണ് സിറിയ.

എന്നാൽ സിറിയൻ ആഭ്യന്തര യുദ്ധത്തിന്റെ അവസരത്തിൽ വിമതർ ക്രൈസ്തവരെ അതിക്രൂരമായാണ് കൊലപ്പെടുത്തിയത്. അതിൽ എടുത്തു പറയേണ്ട സംഭവം മലൗല (Maaloula) സംഭവമാണ്. 2013 സെപ്റ്റംബറിൽ ക്രിസ്ത്യൻ ഭവനങ്ങൾ ആക്രമിക്കപ്പെടുകയും ഏകദേശം ഒരു ഡസനോളം ആളുകളെ കൊല്ലുകയും ചെയ്തു. ക്രിസ്തീയ ദൈവാലയങ്ങൾ തീവച്ച് നശിപ്പിച്ചു. ഇസ്ലാം മതത്തിലേയ്ക്ക് പരിവർത്തനം ചെയ്യാൻ വിസമ്മതിച്ചതിനെത്തുടർന്നായിരുന്നു ഈ കൂട്ടക്കൊലകൾ. അവശേഷിച്ചവരെ ബലമായി മതപരിവർത്തനം ചെയ്യിപ്പിച്ചു. മാത്രമല്ല, മലൗലയിലെ ഗ്രീക്ക് ഓർത്തഡോക്സ് മഠത്തിൽ നിന്ന് 13 കന്യാസ്ത്രീകളെയും മൂന്ന് തൊഴിലാളികളെയും തട്ടിക്കൊണ്ടു പോവുകയും ചെയ്തു.

**ഇന്തോനേഷ്യ**

ഇന്തോനേഷ്യൻ ഭരണകൂടം ആധുനിക കാലത്തിനനുസൃതമായി സഹിഷ്ണുത പുലർത്തുന്ന ഒരു സമീപനമാണ് പൊതുവായി സ്വീകരിച്ചിരിക്കുന്നത്. എങ്കിലും 'ശരിയത്ത്' നിയമത്തിന് കീഴിൽ സമ്പൂർണ്ണ മുസ്ലീം രാഷ്ട്രം എന്ന ആവശ്യം ഉന്നയിച്ച് നിരവധി തീവ്ര മുസ്ലീം സംഘടനകൾ അവിടെ രൂപം കൊള്ളുന്നുണ്ട്. ക്രിസ്ത്യൻ ഭൂരിപക്ഷ പ്രദേശമായ കിഴക്കൻ തിമോർ നഷ്ടപ്പെട്ടത് മുസ്ലീംങ്ങളെ പ്രതികാര ചിത്തരാക്കുന്നു. മുപ്പതിനായിരത്തിലധികം വരുന്ന ക്രൈസ്തവരെയാണ് കൊന്നൊടുക്കിയത്. യഥാർത്ഥത്തിൽ ക്രിസ്ത്യൻ മേഖലകളിൽ ഒരു ശുദ്ധികലശം എന്ന രീതിയിലാണ് അവർ കൊലപാതകങ്ങളും അക്രമങ്ങളും നടത്തുന്നത്. ഇസ്ലാം മതത്തിലേയ്ക്ക് നിർബന്ധിത മതപരിവർത്തനം നടത്തുക, ബലമായി സുന്നത്ത് നടത്തുക എന്നിവ ഇസ്ലാം സൈനികരുടെ ക്രൂരതകളിൽ ഉൾപ്പെടുന്നു. ഇവിടെ ക്രിസ്തുമതത്തിൽപെട്ട സ്ത്രീകൾ ക്രൂരമായി ബലാത്സംഗം ചെയ്യപ്പെടുന്നു.

**ഇറാഖ്**

14-ാം നൂറ്റാണ്ടിന്റെ അവസാനത്തിൽ ടാമർലെയിൻ ആക്രമിച്ച് കീഴടക്കുന്നത് വരെ ഇറാഖിൽ നിലനിന്നിരുന്നത് അസ്സീറിയൻ ക്രൈസ്തവ ഭൂരിപക്ഷമായിരുന്നു. പതിമൂന്നാം നൂറ്റാണ്ടിന്റെ അവസാനമായപ്പോഴേയ്ക്കും പന്ത്രണ്ട് നെസ്തോറിയൻ രൂപതകൾ ഉൾപ്പെട്ട വളരെ ശക്തമായ നിലയിലായിരുന്നു അസ്സീറിയയിലെ ക്രിസ്തുമതം. 14-ാം നൂറ്റാണ്ടിൽ ടാമർലെയിൻ പേർഷ്യ, മെസപ്പൊട്ടോമിയ, സിറിയ എന്നീ രാജ്യങ്ങൾ ആക്രമിച്ച് കീഴടക്കുകയും അവിടെയുണ്ടായിരുന്ന ഭൂരിപക്ഷം ക്രിസ്ത്യാനികളെയും കൊന്നൊടുക്കുകയും ചെയ്തു.

ഹമീദിയൻ കൂട്ടക്കൊലയും അസ്സീറിയൻ വംശഹത്യ (1914-18) യും 1933 ലെ കൂട്ടക്കൊലകളും ഇല്ലാതാക്കിയത് തദ്ദേശവാസികളായ ക്രിസ്ത്യാനികളെ ആയിരുന്നു. അതിൽ ഏറ്റവും ഭീകരമായിരുന്നു ആയിരക്കണക്കിന് അസ്സീറിയൻ ക്രൈസ്തവരെ കൊന്നൊടുക്കിയ സിമേല കൂട്ടക്കൊല (1933).

1987-ലെ ഇറാഖ് സെൻസസ് പ്രകാരം ക്രൈസ്തവരുടെ എണ്ണം 14 ലക്ഷം ആയിരുന്നു. അന്ന് ഇറാഖ് സദ്ദാം ഹുസൈന്റെ ഭരണത്തിൻ കീഴിലായിരുന്നു. മതനിരപേക്ഷകനായ ഭരണാധികാരിയായിരുന്ന സദ്ദാം ഹുസ്സൈന് കീഴിൽ ക്രൈസ്തവർക്ക് വലിയ പീഡനങ്ങൾ ഒന്നും തന്നെ സഹിക്കേണ്ടി വന്നില്ല. കൂടാതെ സദ്ദാമിന്റെ ഡപ്യൂട്ടിയായിരുന്ന താരിഖ് അസ്സീസ് ക്രൈസ്തവനായിരുന്നു. എന്നാൽ സദ്ദാമിന്റെ വധത്തിന് ശേഷം ക്രൈസ്തവർ വീണ്ടും ജാതീയവും വംശീയവും സാംസ്കാരികവുമായ പീഡനങ്ങൾക്ക് വിധേയരായി.

2004-ൽ അഞ്ച് ക്രൈസ്തവ ദൈവാലയങ്ങളാണ് ബോംബാക്രമണത്തിൽ തകർന്നത്. 2006-ൽ അഞ്ച് ലക്ഷം മുതൽ എട്ട് ലക്ഷം വരെ അസ്സീറിയൻ ക്രൈസ്തവരാണ് തട്ടിക്കൊണ്ടു പോകലിനും പാലായനത്തിനും വിധേയരായത്. ഷിയാ, സുന്നി മുസ്ലീമുകളുടെ നേതൃത്വത്തിലും കുർദ്ദിഷ് ദേശീയവാദികളാലും നിരവധി ക്രൈസ്തവരാണ് കൊലചെയ്യപ്പെട്ടത്. 2008-ൽ അസ്സീറിയൻ ക്രിസ്ത്യാനികളുടെ എണ്ണം അഞ്ച് ലക്ഷത്തിനും എട്ട് ലക്ഷത്തിനും ഇടയ്ക്കായി. ഇതിലെ രണ്ടരലക്ഷവും ബാഗ്ദാദിലായിരുന്നു.



2013-ൽ മൊസൂൾ, ആർബിൽ, കിർക്കുക്, നിനവേ എന്നിവിടങ്ങളിൽ നിന്ന് അസ്സീറിയൻ ക്രൈസ്തവരെ ഒഴിപ്പിച്ചു. നൂറ്റാണ്ടുകളായി അവരുടെ വാസസ്ഥലമായിരുന്നു അത്.

വടക്കൻ ഇറാഖിൽ 2014-ൽ നടന്ന പ്രത്യാക്രമണത്തോടനുബന്ധിച്ച് ജൂലൈയിൽ ഇറാഖിലെ ഇസ്ലാമിക് സ്റ്റേറ്റ് ഒരു ഉത്തരവ് പുറത്തിറക്കി. സ്വദേശികളായ എല്ലാ അസ്സീറിയൻ ക്രൈസ്തവരും അവർ 5000 വർഷത്തിലധികമായി കൈവശം വച്ചിരിക്കുന്ന വീടും വസ്തുവകകളും ഉപേക്ഷിച്ച് പോകണം. അല്ലാത്ത പക്ഷം പ്രത്യേക നികുതി അടയ്ക്കേണ്ടിവരും. ഓരോ കുടുംബത്തിനും ഏകദേശം 470 ഡോളർ ആണ് നികുതി തുക. ഇത് അംഗീകരിക്കാൻ കഴിയില്ല എങ്കിൽ ഇസ്ലാമിലേയ്ക്ക് മതപരിവർത്തനം ചെയ്യുക അല്ലെങ്കിൽ മരണം വരിക്കുക എന്ന പോംവഴി മാത്രമേ അവർക്ക് മുന്നിലുണ്ടായിരുന്നുള്ളൂ. ഇറാഖിലെ കുർദ്ദിഷ് നിയന്ത്രണത്തിലുള്ള പ്രവിശ്യകളിലേയ്ക്ക് നിരവധി പേർ പലായനം ചെയ്യുന്നുണ്ട്. ഇറാഖിലെ ക്രൈസ്തവഭവനങ്ങൾ ക്രൈസ്തവന് എന്ന് അർത്ഥമുള്ള നസറാ എന്ന അറബിക് പദത്തിന്റെ ആദ്യാക്ഷരമായ 'നൂന്' ഉപയോഗിച്ചാണ് അടയാളപ്പെടുത്തിയിരിക്കുന്നത്.

എല്ലാ ക്രൈസ്തവരെയും ഇല്ലായ്മ ചെയ്യുമെന്നാണ് ജൂലൈ 18-ന് ഇസ്ലാം തീവ്രവാദികളുടെ പുതിയ പ്രഖ്യാപനം.

**നൈജീരിയ**

മുസ്ലീം ക്രിസ്ത്യൻ മതവിഭാഗങ്ങളും ഒരേ അനുപാതത്തിൽ നിലനില്ക്കുന്നു എന്നതാണ് നൈജീരിയയുടെ പ്രത്യേകത. നൈജീരിയയെ മൂന്ന് ഭാഗങ്ങളായി തിരിക്കാം. നൈജീരിയയുടെ വടക്ക് ഇസ്ലാം മതവിഭാഗമാണ് ഭൂരിപക്ഷം. തെക്ക് ക്രിസ്ത്യൻ ഭൂരിപക്ഷമാണ്. മധ്യത്തിലുള്ള ഭൂവിഭാഗത്തിൽ ക്രിസ്ത്യൻ ഇസ്ലാം മതവിഭാഗങ്ങൾ ഒരേ അനുപാതത്തിലാണ്.

1960-മുതൽ ഇസ്ലാം ആധിപത്യമുള്ള രാഷ്ട്രീയ വ്യവസ്ഥിതിയാണ് നൈജീരിയയിൽ നിലനില്ക്കുന്നത്. ക്രിസ്തുമതത്തിന്റെ ദ്രുതഗതിയിലുള്ള വളർച്ചയും 1999-ൽ ക്രൈസ്തവനായ ഒലുസഗൻ ഒബസാഞ്ചോ പ്രസിഡന്റായി സ്ഥാനമേറ്റതും ഇസ്ലാം മതവിഭാഗത്തിന് ഭീതിയുളവാക്കി. അവരുടെ രാഷ്ട്രീയ ആധിപത്യം നഷ്ടമാകുമോ എന്ന ഭയത്തിന് ഈ വിജയം കാരണമായിത്തീരുന്നു.

1999-മുതൽ ശരിയത്ത് നിയമം നിലനിൽക്കുന്ന 12 സംസ്ഥാനങ്ങളിൽ മുസ്ലീം സംഘടനകൾ ക്രിസ്തുമതത്തിനെതിരെ പ്രവർത്തിച്ച് തുടങ്ങി. മുസ്ലീം അല്ലാത്തവർ ശരിയത്ത് നിയമം അനുസരിക്കേണ്ടതില്ലെന്ന് ഇസ്ലാംമത മേധാവികൾ പ്രഖ്യാപിച്ചില്ലെങ്കിലും യാഥാർത്ഥ്യം മറിച്ചായിരുന്നു. ഇസ്ലാം മതാചാരവും അവരുടെ വസ്ത്രധാരണ രീതിയും ക്രൈസ്തവരിൽ അടിച്ചേല്പ്പിക്കാനാണ് അവർ ശ്രമിച്ചത്.

പ്രസിഡന്റ് ഒബസാഞ്ചോയുടെ ഭരണത്തിന്റെ ആദ്യത്തെ നാല് വർഷത്തിൽ (1999-2000) ഏകദേശം ഒരു ലക്ഷത്തിലധികം ആളുകളാണ് ക്രൈസ്തവ വിരുദ്ധ കലാപങ്ങളിൽ കൊല്ലപ്പെട്ടത്. ബോക്കോ ഹറാം എന്ന ഭീകരസംഘടനയുടെ പിടിയിലാണ് ഇപ്പോൾ നൈജീരിയ. ബോക്കോ ഹറാമിന്റെ കൊലപാതകങ്ങളുടെ ഭീകര കണക്കുകളാണ് ഇപ്പോൾ പ്രതിദിനം അവിടെ നിന്നും പുറത്തുവരുന്നത്.

**സുഡാൻ**

അറബ് ഇസ്ലാമിന് ഭൂരിപക്ഷമുള്ള രാജ്യമാണ് വടക്കൻ സുഡാൻ. ആഫ്രിക്കയിലെ ക്രൈസ്തവരെയും മറ്റ് മതന്യൂനപക്ഷങ്ങളെയും ഇസ്ലാം മതത്തിലേയ്ക്ക് നിർബന്ധിതമായി പരിവർത്തനം ചെയ്യിപ്പിക്കാനുള്ള നടപടികൾ ഖാർട്ടൂം ഭരണാധികാരികൾ ആരംഭിച്ചു. 1983 മുതൽ 2005 വരെ നീണ്ടുനിന്ന ആഭ്യന്തരയുദ്ധമായിരുന്നു അതിന്റെ ഫലം. 1989-ൽ നടന്ന ഭരണ അട്ടിമറിയിലൂടെ അധികാരത്തിൽ വന്ന ഇസ്ലാം ഭരണകൂടം തെക്കൻ സുഡാനെതിരെ ജിഹാദ് നിയമം പ്രഖ്യാപിച്ചു. 30 ലക്ഷം ജനങ്ങളുടെ ജീവഹാനിയ്ക്കും 50 ലക്ഷം ജനങ്ങളുടെ പാലായനത്തിനും ഈ ആഭ്യന്തരയുദ്ധം കാരണമായി. നിരവധി നഗരങ്ങൾ തകർക്കപ്പെട്ടു. കുട്ടികളുടെയും സ്ത്രീകളുടെയും സുരക്ഷ ഇല്ലാതായി.

**പാക്കിസ്ഥാൻ**

പാക്കിസ്ഥാനിൽ നിലനില്ക്കുന്ന കുപ്രസിദ്ധമായ നിയമമാണ് ദൈവദൂഷണത്തിനെതിരെയുള്ള നിയമം (Blashemi Law) മുഹമ്മദ് നബിയുടെ പേര് അപകീർത്തിപ്പെടുത്തുന്നവർക്ക് മരണശിക്ഷയാണ് ഈ നിയമം വിധിക്കുന്നത്. ക്രൈസ്തവരോടുള്ള വ്യക്തിവിരോധം തീർക്കാനാണ് ഇസ്ലാം മതവിഭാഗക്കാർ ഈ നിയമം ദുരുപയോഗം ചെയ്യുന്നത്. നൂറ്റാണ്ടുകളായി ക്രൈസ്തവർ അധിവസിച്ചിരുന്ന പ്രദേശങ്ങളാണ് പശ്ചിമേഷ്യൻ രാജ്യങ്ങൾ. ഇന്ന് ക്രൈസ്തവരും ക്രിസ്തുമതവും അവിടെ നിന്ന് മാഞ്ഞു പോയ്ക്കൊണ്ടിരിക്കുന്നു.




# സ്വഭാവ രൂപീകരണം





**ബിനു കണ്ണന്താനം**
(പേഴ്സണാലിറ്റി ഡെവലപ്മെന്റ് ട്രെയിനർ)
ഫോൺ: 9447212780

വ്യക്തിത്വത്തിന്റെ പ്രധാനഘടകമാണ് അച്ചടക്കം. ഇതില്ലാതെ ആർക്കും നല്ലയൊരു വ്യക്തിത്വം രൂപപ്പെടുത്തിയെടുക്കാൻ സാധിക്കില്ല. ഒരു കുട്ടി മാതാപിതാക്കളിൽ നിന്നാണ് അച്ചടക്കം പഠിച്ചുതുടങ്ങുന്നത്. അദ്ധ്യാപകരിൽ നിന്നും മാതാപിതാക്കളിൽ നിന്നും ഒരു കുട്ടിക്ക് ചെറുപ്പത്തിൽ കിട്ടുന്ന ശിക്ഷണമാണ് അവന്റെ വ്യക്തിത്വത്തിന്റെ അടിത്തറ പണിയുന്നത്. മാതാപിതാക്കളിൽ നിന്നും അദ്ധ്യാപകരിൽ നിന്നും ചെറുപ്പത്തിലെ നല്ല രീതിയിലുള്ള പരിശീലനം ലഭിച്ചവരുടെ വ്യക്തിത്വം എന്നും ഉയർന്ന നിലവാരം പുലർത്തും. ഇതിന്റെ അടിത്തറ ഒരു കുട്ടിയിൽ രൂപപ്പെടുന്നത് ഏഴ്,എട്ട് വയസ്സിനുള്ളിലാണെന്നുള്ളത് മാതാപിതാക്കൾ ഓർത്തിരിക്കുക. ഈ പ്രായത്തിനുള്ളിൽ അവനിലേയ്ക്ക് എന്തു പകർന്നു കൊടുക്കുന്നുവോ അതാണ് അവൻ അല്ലെങ്കിൽ അവൾ അവനിലേയ്ക്ക് നന്മയാണ് പകർന്നുകൊടുക്കുന്നതെങ്കിൽ അവർ നന്മയുള്ള വ്യക്തികളാകും. കുറ്റപ്പെടുത്തലും അവഹേളനവുമാണ് പകർന്നു നല്കുന്നതെങ്കിൽ അവർ തിന്മയുടെ വക്താക്കളാകും. കുറ്റവാസനയുള്ളവരായി രൂപപ്പെടും. “ടാങ്കിലുള്ളതേ ടാപ്പിൽ വരൂ” ടാങ്കിലേയ്ക്ക് മലിന ജലം അടിച്ചുകയറ്റിയിട്ട് ടാപ്പിൽ നിന്നും ശുദ്ധജലം വരണമെന്ന് പറഞ്ഞാൽ എങ്ങനെയിരിക്കും. ഒരു കുട്ടി തെറ്റായ വഴിയേ പോയാൽ എൺപതു ശതമാനവും ആ കുട്ടിയുടെ മാതാപിതാക്കളുടെ കുറ്റമായേ ഞാൻ കാണൂ. ഏതൊരു കുട്ടിയുടെയും ചെറുപ്പത്തിലെ റോൾ മോഡൽ അവരുടെ മാതാപിതാക്കളാണ്. ഇവരുടെ ഓരോ വാക്കും പ്രവൃത്തിയും നോട്ടവുമെല്ലാം കുട്ടിയുടെ ഉപബോധ മനസ്സിൽ വിവിധ തരത്തിലുള്ള സ്വഭാവ രൂപീകരണത്തിന്റെ അടിത്തറ പാകുകയാണ്. ഈ സ്വഭാവരൂപീകരണത്തിന് മാറ്റം വരുത്തുക എന്നത് അസാദ്ധ്യമാണ്. ക്രിമിനൽസുകളിൽ നടത്തിയ വിവിധ പഠനങ്ങൾ തെളിയിക്കുന്നത് ചെറുപ്പത്തിൽ ഇവർ മാതാപിതാക്കളിൽ നിന്നും ജീവിത ചുറ്റുപാടുകളിൽ നിന്നും അനുഭവിച്ച അവഹേളനവും പീഢനങ്ങളുമാണ് ഇവരെ തെറ്റുകളിലേയ്ക്ക് നയിച്ചത്.

നിന്നെക്കൊണ്ട് എന്തിന് കൊള്ളാം പൊട്ടൻ, മൊണ്ണ നീ ജനിച്ചതിൽ പിന്നെ ഈ വീടിന് ഒരു ഐശ്വര്യവുമില്ല. എന്നൊക്കെ കുട്ടികളോട് പറയുന്ന മാതാപിതാക്കൾ ഇതിലും ഭേദം ഒരു കത്തി ആ കുട്ടിയുടെ നെഞ്ചിൽ കുത്തിക്കയറ്റുന്നതായിരിക്കും.അതു പോലെ അടുത്ത വീട്ടിലെ കുട്ടികളോട് തന്റെ കുട്ടികളെ താരതമ്യപ്പെടുത്തുന്ന മാതാപിതാക്കളും കുറവല്ല. നീ അപ്പുറത്തെ വീട്ടിലെ അവനെ അവളെ കണ്ടുപഠിക്ക്. പ്രിയ മാതാപിതാക്കളെ അപ്പുറത്തെ വീട്ടിലെ കുട്ടി നിങ്ങളുടെ കുട്ടിയെക്കാൾ കഴിവുള്ളവരായതിന് നിങ്ങളുടെ കുട്ടി എന്ത് പിഴച്ചു. അവരുടെ ഗതികേടിന് അവർ നിങ്ങൾക്ക് ജനിച്ചുപോയി അത്രമാത്രം. അപ്പുറത്തെ വീട്ടിലെ അപ്പനും അമ്മയും നിങ്ങളെക്കാൾ കഴിവുള്ളവരായതുകൊണ്ട് അവരുടെ കുട്ടികൾക്കും അതിനനുസൃമായി ഉള്ള കഴിവു കിട്ടുമെന്ന കാര്യം ഓർക്കുക. മാവു നട്ടിട്ട് തേങ്ങ പറിക്കാമെന്ന് മോഹിക്കരുത്. മാവിൽ നിന്ന് മാങ്ങായും തെങ്ങിൽ നിന്ന് തേങ്ങായുമേ ഉണ്ടാവൂ.

ഓരോ കുട്ടിയുടെയും ഉള്ളിന്റെ ഉള്ളിൽ ഒരു കുറ്റവാളിയും ഒരു സന്യാസിയും ഒളിഞ്ഞിരിപ്പുണ്ട്. തിന്മയാകുന്ന കുറ്റവാളിയെ അമർച്ച ചെയ്ത് നന്മയാകുന്ന സന്യാസിയെ വളർത്തിക്കൊണ്ടു വരുവാൻ മാതാപിതാക്കൾക്കും അധ്യാപകർക്കും സാധിക്കണം. പ്രപഞ്ച സത്യങ്ങളും നിത്യ സത്യങ്ങളും ദൈവിക സത്യങ്ങളും കഥയായും കാര്യമായും കുട്ടികളിലേയ്ക്ക് പകർന്നുകൊടുക്കുവാൻ സാധിക്കണം. പോലീസ് ഡിപ്പാർട്ട്മെന്റ് നടത്തിയ ഒരു പഠനത്തിൽ ഇരുപതു വയസ്സാകുമ്പോഴേക്കും ആൺകുട്ടികളിൽ എൺപത്തിരണ്ടു ശതമാനവും പെൺകുട്ടികളിൽ എഴുപത്തിയാറു ശതമാനവും മൂന്നു വർഷം ജയിൽ ശിക്ഷ കിട്ടാനുള്ള കുറ്റം ചെയ്തിട്ടുണ്ടെന്നാണ്.

ഒരു ഉൽപ്പന്നം നിർമ്മിച്ച് മാർക്കറ്റ് ചെയ്യുന്ന സ്ഥാപനത്തിന് അതിന്റെ ഗുണനിലവാരം കാത്തുസൂക്ഷിക്കുവാനുള്ള ഉത്തരവാദിത്വമുണ്ട്. അതു പോലെ തന്നെയാണ് വളർത്തി വലുതാക്കിയ കുട്ടികൾ തെറ്റായ വഴിയേ സഞ്ചരിച്ചാൽ ഞാനൊന്നുമറിഞ്ഞില്ലേ രാമനാരായണ എന്നോ പീലാത്തോസ് കൈ കഴുകിയ പോലെ കൈ കഴുകിയിട്ടോ കാര്യമില്ല.

“ചൊട്ടയിലെ ശീലം ചുടല വരെ”

ധ്യാനം

# പറഞ്ഞു തീർക്കൽ..........
# പ്രതീക്ഷയും യാഥാർത്ഥ്യവും

**ഡോ. ജോൺ ഇലഞ്ഞിമണ്ണിൽ**

പറഞ്ഞു തീർക്കാനാവാത്ത അഭിപ്രായവ്യത്യാസങ്ങളില്ലെന്ന വിശ്വാസം വച്ചു പുലർത്തുന്നവരാണ് നമ്മിൽ പലരും. ഒരു മേശയ്ക്കു ചുറ്റുമായി തുറന്ന മനസ്സോടെ ഒന്നിച്ചിരുന്ന് ആശയവിനിമയം നടത്താനാവാത്തതാണ് മനുഷ്യരെ ഇത്രയധികം അകറ്റുന്നതെന്ന് പല സമാധാനപ്രേമികളും ആത്മാർത്ഥമായി കരുതുന്നു. ആശയവിനിയമത്തിലെ പോരായ്മയാണ് അകൽച്ചയുടെ പ്രധാന കാരണമെന്നത് പലർക്കും ആഴത്തിൽ ബോദ്ധ്യപ്പെട്ട ഒരു കാര്യമാണ്.

ആശയങ്ങൾക്ക് അവയുടെ വ്യക്തതയിൽ വൈരുദ്ധ്യമില്ലെന്നും, ഇവിടുത്തെ ആശയം മറ്റൊരർത്ഥത്തിൽ അവിടെ ഗ്രഹിച്ചതുകൊണ്ടാണ്. എതിർപ്പുണ്ടാകുന്നതെന്നും, പരസ്പരം പോരടിക്കുന്നവർ തെറ്റിദ്ധാരണകൾ വച്ചു പുലർത്തുന്നുവെന്നും, അതു മാറ്റാനായാൽ സത്യത്തിന്റെ മൈതാനത്തിൽ, ധാരണയുടെ അന്തരീക്ഷത്തിൽ അവർ ആലിംഗനബദ്ധരാകുമെന്നും മറ്റുമുള്ള വിശ്വാസം ആഴത്തിൽ വേരുള്ള ഒന്നു തന്നെയാണ്.

കുറെ പറഞ്ഞു കഴിയുമ്പോൾ പറഞ്ഞവന് പറഞ്ഞതിന്മേലുള്ള മനസ്സുറച്ച് അൽപ്പമൊന്നു കുറഞ്ഞെന്നു വരാം (പറഞ്ഞുവരുമ്പോൾ പറഞ്ഞതിന്റെ ബലം കുറെക്കൂടി കൂടിയെന്നും വരാം!) കേട്ടതിനൊക്കെ മറുപടി പറഞ്ഞു കഴിയുമ്പോൾ ഒരു തരം മടുപ്പ് പറയുന്നവനും തോന്നാം. തന്റെ നോട്ടത്തിലെ നിസ്സാരക്കാര്യം ഇപ്പറയുന്നവൻ ഇത്രയേറെ കാര്യമാക്കുന്നല്ലോ എന്നറിയുമ്പോൾ കേൾക്കുന്നവനും ഒരു തരം സഹതാപം തോന്നാം. അങ്ങനെ വഴക്ക് തീർന്നെന്നും വരാം (വേറെയും അനേകം സാദ്ധ്യതകളുണ്ടെന്നത് വേറെ കാര്യം!) എന്നാൽ പറഞ്ഞതിന്റെയും കേട്ടതിന്റെയും ആശയസമ്പുഷ്ടതയും വ്യക്തതയുമൊന്നുമല്ല ഈ മടുപ്പിന്റെയും സഹതാപത്തിന്റെയും തജ്ജന്യമായ വഴക്കുതീരലിന്റെയും യഥാർത്ഥ കാരണം.

ആശയങ്ങളും, കാഴ്ചപ്പാടുകളും, വിശ്വാസങ്ങളും, ബോദ്ധ്യങ്ങളുമൊക്കെ ഭംഗിയായും വ്യക്തമായും പ്രകടിപ്പിക്കാനാവാത്തതല്ല മനുഷ്യർ തമ്മിലുള്ള പൊരുത്തക്കേടുകൾക്കു കാരണം. വാസ്തവം പലപ്പോഴും നേരെ മറിച്ചാണ്. മനസ്സിനെ ഗ്രസ്സിച്ച ഒരാശയം അതിന്റെ സ്വാഭാവികമായ മുറുക്കത്തിൽ അവതരിപ്പിക്കാനാവാതെ വരികയും അതിനെ ലഘുവായി മാത്രം മനസ്സിലാക്കിയവൻ അതിനു മറുപടി പറയുകയും കേട്ടിരിക്കുന്ന നാട്ടുകാർ അതിനെ ഒന്നുകൂടെ ലഘൂകരിക്കുകയും ചെയ്യുന്നതു കാണുമ്പോൾ ആശയഗ്രസ്തൻ എല്ലാം കുടഞ്ഞുകളഞ്ഞ് മറ്റുള്ളവരുമായി യോജിക്കുകയാണ്. യോജിപ്പെന്ന നിലയിൽ അതു വിലപ്പെട്ടതാകാം. എന്നാൽ ആശയവ്യക്തത കൊണ്ടുണ്ടായ യോജിപ്പല്ലത്. പറഞ്ഞതിലും കേട്ടതിലുമുള്ള ആശയ ദാരിദ്ര്യവും അവ്യക്തതയും വിരസതയും പ്രായോഗികജീവിതത്തിനാവശ്യമുള്ള നീക്കുപോക്കുതന്ത്രങ്ങളുമാണ് ആ പറഞ്ഞുതീർക്കലിലുള്ളത്.

പറഞ്ഞു തീർക്കലിൽ ധാരണകളുടെ കൊഴിഞ്ഞു പോക്കുണ്ട്. എന്നാൽ കൊഴിഞ്ഞുപോകുന്നത് തെറ്റിദ്ധാരണകൾ മാത്രമല്ല. വെള്ളപ്പൊക്കത്തിൽ ഒഴുകിപ്പോകുന്നത് പേട്ടുതേങ്ങാ മാത്രമല്ല. പറഞ്ഞ തീർക്കലിൽ വന്നു കേറുന്ന ധാരണകൾ എല്ലാമൊന്നും നല്ല ധാരണകളുമല്ല. കെട്ടി വരുന്ന എല്ലാ പെണ്ണുങ്ങളും നല്ലവരായിരിക്കണമെന്നില്ലാത്തതു പോലെ. പിന്നെ പറഞ്ഞു തീർക്കലിൽ തീർന്നതെന്താണ്, പറഞ്ഞതെന്താണ്?

മുഴച്ചുനിൽക്കുന്നതിനെയെല്ലാം മുറിച്ചുമാറ്റി സാമാന്യതലത്തിലാക്കിയുള്ള ഏകീകരണമാണത്. അത് മനസ്സിൽ നിന്നും പുറത്തേക്കുള്ള തീർപ്പാക്കലാകണമെന്നില്ല. പറഞ്ഞിട്ടു കാര്യമില്ല; പിന്നെ പോകട്ടെ, എന്തുമാകട്ടെ എന്നു വയ്ക്കുന്നതാണത്. പറഞ്ഞു തീർപ്പിൽ പറച്ചിലും തീർപ്പുണ്ട്; പക്ഷേ സത്യാന്വേഷണം ഉണ്ടെന്നും ഇല്ലെന്നു വരാം.

ചിലപ്പോഴെങ്കിലും പറഞ്ഞു തീർപ്പിൽ പുതിയ മുറിവുകളുണ്ടാകാം. പഴയതിന്റെ മാന്തിപ്പൊളിക്കലുണ്ടാകാം. അങ്ങനെ വരുമ്പോഴാണ് വെളുക്കാൻ തേച്ചത് പാണ്ടായി എന്നു നാം പറയുന്നത്. അത്തരം സന്ദർഭങ്ങളിലെങ്കിലും പറഞ്ഞു തീർക്കൽ ഇല്ലാതെയിരുന്നെങ്കിൽ നന്നായിരുന്നു. ചെറിയ ഒരു കാലപ്പഴക്കം കൊണ്ട് മുറിവ് കരിയുമായിരുന്നു. വീണ്ടും തുറന്ന മുറിവ് കരിഞ്ഞു വരാൻ കൂടുതൽ സമയം വേണ്ടിവരും.

മനസ്സിന്റെ തന്ത്രികളെ വേണ്ടതുപോലെ ചലിപ്പിക്കുവാനും അത്തരം ചലനങ്ങളെ ഭംഗിയായും വ്യക്തമായും ആവിഷ്ക്കരിക്കുവാനും കഴിവുള്ള സാഹിത്യകാരന്മാർ തമ്മിലുള്ള വഴക്കുകൾ പറഞ്ഞു തീർക്കാനാവുന്നതിലും അപ്പുറത്തേക്ക് വളർന്നുപോകുന്നുണ്ടല്ലോ? വലിയ ഒരു മേശയ്ക്കു മുമ്പിലിരുന്ന് വർഷങ്ങളോളം പറഞ്ഞിട്ടും രാഷ്ട്രീയക്കാർ തമ്മിലുള്ള അഭിപ്രായവ്യത്യാസം തീരാത്തതെന്തേ? ഗലീലിയോയെപ്പോലുള്ളവരെ മേശയ്ക്കരുകിൽ ഇരുത്തിയിരുന്നെങ്കിൽ മെരുക്കാമായിരുന്നോ? നസ്രത്തിലെ തച്ചന് മേശയില്ലാഞ്ഞിട്ടാണോ കുരിശു വേണ്ടിവന്നത്? രാജ്യാന്തര തലത്തിൽ ഭിന്നതകൾ പറഞ്ഞു തീർക്കാൻ മേശകളില്ലാഞ്ഞിട്ടാണോ മനുഷ്യൻ മാരകായുധങ്ങളുടെ വൻ ശേഖരമുണ്ടാക്കുന്നത്? ഭിന്നതകൾ മനുഷ്യജീവിതത്തിന്റെ ഭാഗം തന്നെയാണ്. അവയിൽ കുറെ പറഞ്ഞാൽ തീരുന്നതും വേറെ കുറെ അവയിലെ കക്ഷികൾ തീരുമ്പോൾ മാത്രം തീരുന്നവയുമാണ്. പറഞ്ഞു തീർക്കലിന് പരിമിതകളുണ്ട്. എന്തു ചെയ്യാം?



മനുഷ്യബന്ധങ്ങളുടെ പുനഃസ്ഥാപനത്തിന് പറ്റിയ സിദ്ധൗഷധമെന്നതിനേക്കാൾ നാട്ടുവൈദ്യമെന്ന നിലയിലാണ് പറഞ്ഞുതീർക്കൽ പ്രവർത്തിക്കുന്നത്. ശൺഠ കൂടുന്ന മനുഷ്യ മനസ്സുകളെ നിഗൂഢതകൾ എല്ലാമൊന്നുമറിയാതെ ചില്ലറ പൊടിക്കൈകൾ ഉപയോഗിച്ച് അവയെ രമ്യപ്പെടുത്താൻ ഇറങ്ങിപ്പുറപ്പെട്ടാൽ നടന്നെന്നോ ഇല്ലെന്നോ കാര്യങ്ങൾ കുറേക്കൂടി വഷളായെന്നു വരും.

ഭാര്യാഭർത്താക്കന്മാർ തമ്മിലുള്ള വഴക്കാണ് ഏറെയും (എന്നാൽ എല്ലാമല്ല) പറഞ്ഞു തീർക്കലിനു വഴങ്ങുന്നത്. അതിനു കാരണമുണ്ട്. അവരുടെ വഴക്ക് പലപ്പോഴും ആഴത്തിലുള്ളതല്ല. കുറേനേരം മുഖം വീർപ്പിച്ച് മിണ്ടാതിരുന്നു കഴിയുമ്പോൾ രണ്ടു കൂട്ടർക്കും അതു ശരിയല്ലെന്നു തോന്നും. ഒരു തരം ശ്വാസം മുട്ടൽ ഉണ്ടാകും. അപ്പോൾ വഴക്ക് കുറേശ്ശെ ആവിയായിപ്പോകും. അതൊന്നു തീർന്നു കിട്ടിയാൽ മതിയെന്നാകും. ഈ മാനസികാന്തരീക്ഷമാണ് ഗുണം ചെയ്യുന്നത്. പറയുന്നതും കേൾക്കുന്നതും ഏറെയും നിമിത്തമാകുന്നുവെന്നേയുള്ളൂ.

അയൽപക്കക്കാർ തമ്മിലും വേണ്ടപ്പെട്ടവർ തമ്മിലും ഉള്ള വഴക്കുതീരലുകൾക്കും ഈ സ്വഭാവം കുറെയൊക്കെയുണ്ട്. വഴക്കുകൂടിയിരിക്കുന്നത് ശരിയല്ലെന്നുള്ള ബോദ്ധ്യമാണിവിടെ പ്രവർത്തിക്കുന്നത്. പിന്നെ, ചില മനുഷ്യർക്ക് അധികനേരം പിണങ്ങിയിരിക്കാനാവില്ല. വല്ലോം പറഞ്ഞോ, എന്നെ വിളിച്ചോ എന്നൊക്കെ വെറുതെയെങ്കിലും അവർ ചോദിച്ചു മിണ്ടാൻ തുടങ്ങും. ഇവിടെ പറഞ്ഞു തീർക്കലല്ലുള്ളത് വഴക്കുതന്നെ തീർന്നതുകൊണ്ടുള്ള പറച്ചിലാണുള്ളത്.

കരുതലോടെ ഉപകാരം ചെയ്യുന്നതാണ് വഴക്കുകളെ അലിയിച്ചു കളയാനുള്ള മറ്റൊരു മാർഗ്ഗം. വഴക്കുകളെയും അവയുടെ കാരണങ്ങളെയും പാർശ്വവൽക്കരിച്ച് ഒന്നുമില്ലാതാക്കിയാണ് അത് സാദ്ധ്യമാക്കുന്നത്; നേരിട്ട് വഴക്കുകളെപ്പറ്റി പറഞ്ഞല്ല. അങ്ങനെ തുടങ്ങിയാൽ രണ്ടു കൂട്ടരും അവരുടെ ഭാഗങ്ങൾ കടുപ്പിച്ചെന്നു വരാം. മനസ്സിൽ വഴക്കു തീർത്തതിനുശേഷം മറ്റു കാര്യങ്ങൾ പറഞ്ഞുതുടങ്ങുകയാണ് വേണ്ടത്.

പറഞ്ഞു തീർക്കലിൽ കുറേ ന്യായീകരണങ്ങൾ സ്വാഭാവികമായും കടന്നുവരും. അവ അത്ര നല്ലതല്ല. മറുഭാഗത്തിന്റെ ന്യായങ്ങൾ അങ്ങനെയും ബോദ്ധ്യപ്പെടാമെങ്കിലും അതിൽ അപകടമുണ്ട്. ഒട്ടും ന്യായീകരണമില്ലാത്തിടത്ത് ക്ഷമായാചനയാണുള്ളത്. അതാകട്ടെ, വെറും പറഞ്ഞുതീർക്കലല്ല, അതിന്റെ അരൂപി മറ്റൊന്നാണ്.

ആകെക്കൂടി നോക്കുമ്പോൾ വഴക്കുകൾ ഏറെയും പറഞ്ഞാണ് തീരുന്നതെങ്കിലും വഴക്കുകളെപ്പറ്റി പറഞ്ഞല്ല തീരുന്നത്. പറഞ്ഞുവന്നാൽ കടുക്കുന്നതും പറയാതിരുന്നാൽ അലിയുന്നതുമായ ഒരു വശം കൂടി വഴക്കിനുണ്ട്. ഒന്നും പറയാതിരുന്നാൽ വഴക്ക് കല്പിച്ചു പോകുമെന്നുള്ളതു ശരിയാണ്. പറയണം; പക്ഷേ എന്തു പറയണം? അതാണ് പ്രധാനം. വഴക്ക് മനസ്സിൽ തീർത്തതിനു ശേഷം പറയണം. അപ്പോഴത് തീർക്കൽ പറച്ചിലേ ആകുന്നുള്ളൂ; പറഞ്ഞുതീർക്കലാകുന്നില്ല. എങ്ങുമെങ്ങും തൊടാതെ പറഞ്ഞു പറഞ്ഞ് വഴക്കു തീർക്കുന്ന ഉത്തമമായ രീതിയാണത്.

■






# സ്ത്രീ പീഡനം
## സമൂഹത്തിന്റെ ധാർമ്മികാവകാശമോ?

**മിന്റോ ജോൺ കാട്ടുകല്ലിൽ**




സ്വഗൃഹത്തിലും സമൂഹത്തിലും ശാരീരികവും മാനസികവുമായി സ്ത്രീകൾ പീഡിപ്പിക്കപ്പെടുന്ന ഈ കാലഘട്ടത്തിൽ സ്ത്രീ സുരക്ഷയുടെ പ്രാധാന്യത്തിന് ഊന്നൽ നൽകികൊണ്ട് Leslee Udwin എന്ന ബ്രിട്ടീഷ് വനിത നിർമ്മിച്ച ഹ്രസ്വചിത്രം "ഡോട്ടർ ഓഫ് ഇന്ത്യ" (Daughter of India) ഏറെ ചർച്ചയ്ക്ക് കാരണമായിരിക്കുകയാണ്.

ഏതൊരു മനുഷ്യനും താങ്ങാനാവുന്നതിലപ്പുറം യാതനകൾ സഹിച്ച് മരണത്തിന് കീഴ്പ്പെട്ട 'നിർഭയ' എന്ന പെൺകുട്ടിയെക്കുറിച്ചും അവളെ പീഡിപ്പിച്ച മുകേഷ്സിങ് എന്ന വ്യക്തിയുടെ അഭിമുഖവുമാണ് ഇതിന്റെ ഇതിവൃത്തം. സ്ത്രീകൾക്ക് എതിരെ പുച്ഛത്തോടെ നടത്തിയ പരാമർശവും അതിന്റെ ന്യായീകരണവും ഇന്ത്യയിലെ സ്ത്രീസമൂഹം ഒറ്റക്കെട്ടായി എതിർത്തു. നിർഭയയ്ക്ക് ഇന്ത്യയിൽ ലഭിച്ച ശക്തമായ പിന്തുണയാണ് Leslee Udwin നെ ഇന്ത്യയിൽ വരാനും ഈ ഡോക്യുമെന്ററി ചെയ്യാനും പ്രേരിപ്പിച്ചത്. എന്നാൽ നിർഭയയെ പിന്തുണച്ചവർ തന്നെ ഈ സംരംഭത്തെ ശക്തിയുക്തം എതിർത്തു. കേന്ദ്ര സർക്കാരിന്റെയും വിവിധ കോണുകളിൽ നിന്നുള്ള എതിർപ്പും Leslee Udwin ന് നേരിടേണ്ടി വന്നു.

എന്നാൽ ആ ഡോക്യുമെന്ററിയുടെ പ്രദർശനം തടയാൻ മുന്നിട്ടിറങ്ങിയവരിൽ ആരും അതിന്റെ അന്തഃസത്ത മനസ്സിലാക്കിയിട്ടില്ല എന്നുള്ളതാണ് സങ്കടകരമായ വസ്തുത. Leslee Udwin തന്റെ ഡോക്യുമെന്ററിയിലൂടെ ഇന്ത്യൻ ജനതയെ ലോകത്തിന്റെ മുൻപിൽ വലിച്ചിട്ട് കോമാളിവേഷം കെട്ടിക്കാനല്ല ശ്രമിച്ചത്; മറിച്ച് ഒരു ഭാരതീയ വനിത കടന്നുപോകുന്ന വേദനാജനകമായ ജീവിതത്തിലേക്കും അവളെ ഒരു ഉപഭോഗ വസ്തുവായി കണ്ട് തന്നിഷ്ടം പോലെ ഉപയോഗിക്കുന്ന പുരുഷൻമാരുടെ മനോഭാവവുമാണ് അവർ പുറത്തു കൊണ്ടുവന്നത്.

നിർഭയ എന്ന പെൺകുട്ടി അനുഭവിച്ച യാതനകൾ നമ്മെ വ്രണപ്പെടുത്തിയെങ്കിൽ അവളെ നിഷ്ഠൂരം പീഡിപ്പിച്ച മുകേഷ്സിങ് എന്നയാളുടെ വ്യാഖ്യാനം കേട്ടാൽ നമ്മുടെ മനസ്സ് മരവിച്ചുപോകും. അയാൾ തന്റെ ക്രൂരകൃത്യത്തെ ന്യായീകരിച്ച് പെൺകുട്ടിയുടെ മേൽ കുറ്റം ചാർത്തിയതും അവളെ പീഡിപ്പിക്കേണ്ടത് തന്റെ ധാർമ്മിക ഉത്തരവാദിത്തം ആണെന്നുമുള്ള പ്രസ്താവന എല്ലാവരെയും സ്തബ്ധരാക്കി. ഇത് ഒരു വ്യക്തിയുടെ മാത്രം അഭിപ്രായം അല്ല എന്ന് മനസ്സിലാക്കുമ്പോഴാണ് അതിന്റെ ഭീകരത മനസ്സിലാവുന്നത്.

രാത്രി സഞ്ചരിക്കുന്ന സ്ത്രീകളെല്ലാം കൊള്ളരുതാത്തവരാണെന്നും അങ്ങനെ നടക്കുന്നവരെ പീഡി

പ്പിച്ച് ഒരു പാഠം പഠിപ്പിക്കണം എന്നും മുകേഷ്സിങ് പറയുമ്പോൾ നാം മനസ്സിലാക്കണം നമ്മുടെ അമ്മ മാർക്കും സഹോദരിമാർക്കും നമുക്ക് വേണ്ടപ്പെട്ടവ രായ എല്ലാ സ്ത്രീജനങ്ങൾക്കും ഈ സമൂഹം വിധി ച്ചിരിക്കുന്ന പദ്ധതി എത്രയോ കാടത്തം നിറഞ്ഞതും ക്രൂരവുമാണെന്ന്.

ഒരു പെൺകുഞ്ഞ് ജനിക്കുമ്പോൾ മുതൽ അവൾ കുടുംബത്തിനും സമൂഹത്തിനും ഒരു ഭാരമായി മാറുന്നു. അവളെ സമൂഹം അവജ്ഞയോടെ നോക്കി കാണുന്നു. നല്ല ഭക്ഷണവും വിദ്യാഭ്യാസവും നൽകാതെ വിവാഹത്തിലേക്ക് പ്രവേശിക്കുവാൻ യോഗ്യതയായി നോർത്ത് ഇന്ത്യയിലും മറ്റും കരു തപ്പെടുന്ന മെട്രിക്കുലേഷൻ പഠനവും വീട്ടുജോ ലിയും പഠിപ്പിക്കുന്നതിൽ മാത്രം ബദ്ധശ്രദ്ധരാ കുന്നു. പ്രായപൂർത്തിയാകുന്നതിനു മുൻപുതന്നെ അവളെ ഒരു വിൽപ്പന ചരക്കുപോലെ അണിയിച്ചു നിർത്തി വിവാഹത്തിലേക്ക് തള്ളി വിടുന്നു. തന്നേ ക്കാൾ നല്ല ഭക്ഷണവും വിദ്യാഭ്യാസവും സമ്പാദിച്ച ഒരു പുരുഷന്റെ കൂടെ ഒരു വീട്ടുവേലക്കാരിയെ പോലെ അവൾ പോകുന്നു.

അവളെ പറഞ്ഞയയ്ക്കാൻ വേണ്ടി പണം ചെല വഴിച്ചതിനേ ഓർത്ത് അവളുടെ കുടുംബം അവളെ വെറുക്കുന്നു. സ്ത്രീധനതുക കുറഞ്ഞതിന്റെ പേരിലും ജോലി വൃത്തിയായി ചെയ്യാത്തതിന്റെ പേരിലും അവൾ നിരന്തരം ശകാരവും ദേഹോപദ്ര വവും സഹിക്കുന്നു. സ്വന്തം ആഗ്രഹങ്ങളെല്ലാം ത്യ ജിച്ച് അവൾ തന്റെ ജീവിതത്തെ പഴിച്ച് ജീവിക്കുന്നു.

ഈ പറഞ്ഞത് നോർത്ത് ഇന്ത്യയിലെ ഒരു കുഗ്രാ മത്തിലെ സ്ഥിതിയല്ല അഭ്യസ്ഥവിദ്യർ തിങ്ങി പാർക്കുന്ന മെട്രോ നഗരങ്ങളിൽപോലും ഇത്തരം ലജ്ജാവഹമായ സംഭവങ്ങൾ സ്ത്രീകൾക്ക് എതി രായി അരങ്ങേറുന്നു.

ഇതിന്റെ കാരണം എന്താണെന്ന് Daughter of India എന്ന ഡോക്യുമെന്ററിയിലൂടെ Leslee Udwin നമുക്ക് പറഞ്ഞുതരുന്നു. സ്വന്തം മകളെ പോലും ചുട്ടെ രിച്ചു കളയും എന്ന് തുറന്നുപറഞ്ഞ പ്രതിഭാഗം വക്കീൽ എ.എൽ. സിങ്ങും പ്രതി മുകേഷ്സിങ്ങും തമ്മിൽ എന്താണ് വ്യത്യാസം? രണ്ടുപേരും ഒരേ തത്ത്വത്തിൽ വിശ്വസിക്കുന്നവരാണ്. ഡൽഹി കൂട്ട മാനഭംഗ കേസിലെ പ്രതികളാരും മാനസികരോഗി കളോ സമൂഹത്തിന്റെ അഴുക്കുചാലിൽ ജീവിക്കുന്ന ഗുണ്ടകളൊ അല്ല മറിച്ച്, അവർ എല്ലാം സാധാരണ മനുഷ്യരാണ്.

ഇത്തരം സാധാരണ മനുഷ്യർ ഈ അതിക്രൂര കർമ്മം ചെയ്തത് എന്തുകൊണ്ട് എന്നതാണ് യഥാർത്ഥ ചോദ്യം. ഇത് ഒരു മാരകരോഗമല്ല. ഒരു രോഗലക്ഷണമാണ്. സമൂഹത്തിൽ നിലനിൽക്കുന്ന സ്ത്രീപുരുഷ.....അസമത്വമാണ് ഇത് വിളിച്ചുകാട്ടു ന്നത്. ഒരു ആൺകുട്ടി ജനിക്കുമ്പോൾ മുതൽ അവനു ലഭിക്കുന്ന തെറ്റായ വിദ്യാഭ്യാസത്തിന്റെ അനന്തരഫലമാണ് ഇത്. എന്നും സ്ത്രീയേക്കാൾ മുന്തിയ പരിഗണന ഒരു പുരുഷനു ലഭിക്കുന്നു. സ്വന്തം അമ്മയേ അച്ഛൻ തല്ലുന്നതും, ചീത്ത വിളി ക്കുന്നതും കണ്ടുവളരുന്ന ഒരുവന്റെ ഉള്ളിൽ സ്ത്രീ എന്നത് ഒരു തഴയപ്പെട്ട വസ്തുവായും പുരുഷന് എപ്പോഴും ആവശ്യം പോലെ പെരുമാറാവുന്നതും ആയ ഒരു വസ്തുവായി ചിത്രീകരിക്കപ്പെടുന്നു. അവൻ സ്വഭവനത്തിൽ പുരുഷാധിപത്യം സ്ഥാപി ക്കുന്നു. അതിൽ മതിവരാതെ അവർ പൊതുവിൽ സ്ത്രീകളെ കടന്നാക്രമിക്കാൻ ധൈര്യപ്പെടുന്നു. ഈ തെറ്റുകൾ ചൂണ്ടിക്കാട്ടുകയാണ് Daughter of India എന്ന ഡോക്യുമെന്ററി ചെയ്യുന്നത്. ഇത് നമ്മുടെ നാടിന്റെ ഭീകരമായ ദുരവസ്ഥയാണ് പ്രതിഫലി പ്പിക്കുന്നത്. ഇത് വിളിച്ചുപറയാൻ ധൈര്യം നമ്മൾക്ക് ഇല്ല, കാരണം നമ്മുടെ സമൂഹം അറിഞ്ഞുകൊണ്ട് ഇതിനെ നിശബ്ദമായി അനുകൂലിക്കുന്നു.

ഇത് മാറേണ്ട സമയമായി, മാറ്റം നമ്മുടെ സമൂ ഹത്തിന് ഒത്തിരി നന്മ ചെയ്യും. വർധിച്ചു വരുന്ന സ്ത്രീ പീഡനങ്ങൾക്ക് ഒരു പരിഹാരമുണ്ടാകണം. ലിംഗവിവേചനം നമുക്ക് ചെറുപ്രായത്തിലെ മാറ്റി എടുക്കണം - സമൂഹത്തിൽ നിലനിൽക്കുന്ന തെറ്റായ പഠനങ്ങളെ മാറ്റി ഒരു പുതിയ പഠനരീതിക്ക് രൂപം നൽകണം. ഒരു ജനതയെ മുഴുവൻ ഈ മാര കരോഗത്തിന്റെ പിടിയിൽ അകപ്പെടാതെ മാറ്റിനിർത്തണം. സമൂഹത്തിൽ ഒരു സ്ത്രീയ്ക്ക് ഭയംകൂടാതെ വിഹരിക്കുവാൻ വേണ്ടിയുള്ള സംവി ധാനങ്ങൾ നമുക്ക് തയ്യാറാക്കാം. സ്ത്രീകളെ സമൂ ഹത്തിന്റെ മുഖ്യധാരയിലേക്ക് കൊണ്ടുവരാൻ നമുക്ക് ശ്രമിക്കാം. അവൾക്ക് നല്ല വിദ്യാഭ്യാസവും സമൂഹത്തിൽ സുരക്ഷയും നൽകാൻ നമുക്ക് യത്നി ക്കാം. മക്കൾക്ക് നല്ല സ്നേഹവും പ്രോത്സാഹനവും കരുതലും കൊടുത്ത് അവരുടെ ബാല്യം ഒരു തര ത്തിലുമുള്ള വേർതിരിവുകളും കടന്നുവരാതെ നമുക്ക് കാവൽ നിൽക്കാം. അടുക്കളയിൽ മാത്രം ഒതുങ്ങാതെ ഉയർന്ന പടവുകൾ താണ്ടുവാൻ സ്ത്രീകളെ നമുക്ക് സജ്ജമാക്കാം. സ്നേഹത്തിന്റെ കുറവാണ് നമ്മുടെ സമൂഹത്തിൽ നിലനിൽക്കുന്ന എല്ലാ ക്രൂരതകളുടെയും ഉത്ഭവം. ചെറുപ്പകാലത്ത് തന്നെ നമുക്ക് കുട്ടികളിൽ പരസ്പരസ്നേഹവും ബഹുമാനവും വളർത്തിയെടുക്കാം. അവരുടെ അറി വില്ലായ്മകളിലേക്ക് നമുക്ക് ഇറങ്ങിച്ചെല്ലാം. സ്നേഹം പങ്കിടാം. സമൂഹത്തിന് ഒരു നല്ല മാതൃക നമുക്ക് കാട്ടികൊടുക്കാം. സ്ത്രീകളെകുറിച്ചുള്ള സമൂഹത്തിന്റെ കാഴ്ചപ്പാട് മാറ്റിയെടുക്കാം. ദൈവ സ്നേഹം മറ്റുള്ളവരിലേക്ക് പകരാം. ഇനി ഒരു നിർഭയ കൂടി ഉണ്ടാകാതിരിക്കാൻ നമുക്ക് പ്രാർത്ഥി ക്കാം!




# ദൈവം സംസാരിക്കുന്ന പുസ്തകം

ഉണ്ണി അമ്മയമ്പലം




ഒരു പാറ്റ ഒരിക്കലിങ്ങനെ ചിന്തിച്ചു മനുഷ്യരെല്ലാം മഹാമണ്ടൻമാരാണ്. മഹാമണ്ടൻമാർ. അതായത് മഹാൻമാരായ മണ്ടൻമാർ. മണ്ടൻമാരിലും മഹാൻമാരോ എന്നു ചിന്തിച്ചു സമയം കളയേണ്ട. മഹാനായ അലക്സാണ്ടർ മഹാനായ അശോകൻ മഹാനായ അക്ബർ അങ്ങനെയങ്ങനെ നമ്മുടെ മഹാത്മാഗാന്ധി വരെ. ഇവരെയെല്ലാം മഹാത്മാക്കൾ എന്നു വിളിച്ചതിന് വളരെ വലിയ കാരണങ്ങളുണ്ട്. എന്നാൽ മഹാനായ മണ്ടൻ എന്നു വിളിച്ചത് നമ്മളെ മാത്രം നോക്കിയാണ്. അതും വെറുമൊരു പാറ്റ. എന്തായിരുന്നു കാരണം.

ഒരു ദിവസം അടച്ചു മൂടിയ അലമാരയ്ക്കുള്ളിൽ നമ്മുടെ പാറ്റയാശാൻ ചെന്നു പെട്ടു. അലമാര തുറന്നിട്ട് നൂറ്റാണ്ടുകളായെന്നു തോന്നുന്നു. അത്രയ്ക്ക് നാറ്റവും പൊടിയും മാറാലയും എല്ലാമുണ്ട് അതിനകത്ത്. ഇതു വല്ലതും പാറ്റയ്ക്കു ബാധകമാണോ. അവന് കുറച്ചുനാളൊരു സുഖവാസം. ശല്യങ്ങളൊന്നുമുണ്ടാകരുത്. തുറക്കാതെയും തുടയ്ക്കാതെയുമിരിക്കുന്ന അലമാരയാകുമ്പോൾ നോ പ്രോബ്ളം. സന്തോഷമായവന്.

എന്താ ഈ അലമാരയ്ക്കകത്ത് ഇത്ര ഭദ്രമായി അടുക്കി വച്ചിരിക്കുന്നത്. കുറേ കടലാസുകൾ. ചിലതെല്ലാം കടലാസുകെട്ടുകളാണ്.

പാറ്റയങ്ങനെ ഓടി നടക്കുമ്പോഴാണ് ഒരു ചെതലിനെ കണ്ടത്. വേണമെങ്കിൽ ചിതലെന്നു കൂടി വിളിച്ചോളൂ. ചിതല് ഒരു വലിയ പുസ്തകത്തിന്റെ പകുതിഭാഗം മുഴുവനും അകത്താക്കി അടിപൊളിയായിട്ടങ്ങനെ ഇരിക്ക്യാണ്.

പാറ്റ അന്തം വിട്ടു.

'എടാ ചെതലേ... നീ ആളു കൊള്ളാമല്ലോ.. ഈ പുസ്തകം തിന്നുകയാ നിന്റെ പണി അല്ലേ...'

ചെതല് ചിരിച്ചു.

ഇത്തിരിയോളം പോന്ന തന്റെ ശരീരം കുലുക്കി കുലുക്കി ചിരിച്ചു.

പാറ്റ നോക്കുമ്പോൾ ചെതലൻ ചേട്ടനു പിന്നിൽ ഒരു നൂറായിരം ചെതൽ കുടുംബങ്ങൾ. കുഞ്ഞും തള്ളയും മുത്തശ്ശിയും, മുത്തശ്ശനും അങ്ങനെ കൊറേയുണ്ട്.

പാറ്റയ്ക്ക് കാര്യം മനസ്സിലായി.

'മനുഷ്യരാരും തൊറന്നു നോക്കാനോ, തൂത്തു തുടച്ചു വൃത്തിയാക്കാനോ വരാത്തതുകൊണ്ട് വർഷങ്ങളായി ഇവന്മാരിവിടെ സ്ഥിര താമസമാക്കി പെറ്റു പെരുകുകയാണ്. ഇങ്ങനെ പോയാൽ ഈ അലമാരിയിലെ പുസ്തകങ്ങളും പേപ്പറുകളും മുഴുവൻ ഇവന്മാരകത്താക്കും. തീർച്ച.'

ഇങ്ങനെ ചിന്തിച്ചു ചിന്തിച്ചു നമ്മുടെ പാറ്റയാശാൻ മനുഷ്യവർഗത്തെ നോക്കി അവർക്കു നൽകിയ മനോഹരമായ ഓമനപ്പേരാണ് 'മഹാനായ മണ്ടൻമാർ'. മഹാ നായ മണ്ടൻമാർ എന്നു തെറ്റി വായിച്ചേക്കരുത്.

ആ.. എനിക്കെന്താ ഇവിടെ കാര്യം. ചിതലു തിന്നുന്നിടത്ത് പാറ്റയ്ക്കെന്തു കാര്യം. അടങ്ങി ഒതുങ്ങി മുകളിലോ താഴെയോ എവിടെങ്കിലുമൊരു തട്ടിൽ സുഖമായി ജീവിക്കാം. കുറെയേറെക്കാലം. പാറ്റ ചാടിയോടി എങ്ങോട്ടോ പോയി.

പുസ്തകങ്ങൾ പണം കൊടുത്തു വാങ്ങി അലമാരയിൽ സൂക്ഷിച്ചിരിക്കുന്ന നമ്മളെപ്പോലെയുള്ള

വർക്ക് ഒരു മുന്നറിയിപ്പാണ് പാറ്റയുടെ വിശേഷണം.

മഹാനായ മണ്ടാ എന്നു വിളിക്കുന്ന പാറ്റയാ ശാനെ ചിലരെങ്കിലും പുസ്തകം നിറച്ച അലമാര തുറന്നപ്പോൾ കണ്ടിരിക്കും. ചിലപ്പോൾ ചിതലി നേയും.

പുസ്തകം വാങ്ങുന്നത് അലമാരയിൽ അടച്ചു പൂട്ടി വയ്ക്കാനല്ല എന്ന് ഇനിയെങ്കിലും മനസ്സിലാക്കുമോ? പുസ്തകങ്ങൾ നിരന്തരം ഉപയോഗിക്കേണ്ട അറിവിന്റെ നിധികളാണ്.

നല്ല പുസ്തകങ്ങൾ അതു വാങ്ങിയ ഒരാൾക്ക് മാത്രമല്ല പ്രയോജനം ചെയ്യുന്നത്. അനേകർക്ക് വർഷങ്ങളോളം ഉപയോഗിക്കാൻ സാധിക്കും. ഫ്രഞ്ച് സാഹിത്യകാരൻ അനട്ടൊള്ളേ ഫ്രാൻസ് ഒരിക്കൽ പറഞ്ഞു: 'പുസ്തകം ഒരിക്കലും കടം കൊടുക്കരുത്. ആരും തിരിച്ചു തരില്ല. എനിക്കു പലരും കടം തന്ന പുസ്തകങ്ങളാണ് എന്റെ ലൈബ്രറിയിലിരിക്കുന്നത്...'

ചിരി വരുന്നുണ്ടോ?

സംഭവം ശരിയാണ്.

നമ്മൾ പുസ്തകം വായിക്കുമ്പോൾ എത്രയെത്ര എഴുത്തുകാരാണ് നമ്മളോട് സംസാരിക്കുന്നത്?

മരിച്ചു പോയവരും ജീവിച്ചിരിക്കുന്നവരും അവർ സൃഷ്ടിച്ച വിചിത്ര സ്വഭാവങ്ങളുള്ള കഥാപാത്രങ്ങളും നമ്മളറിയാത്ത ഒരുപാടൊരുപാട് സ്ഥലങ്ങളും പ്രകൃതിയും എല്ലാമെല്ലാം നമ്മളോട് കാര്യങ്ങൾ പറയുന്നുണ്ട്. ഒരു കൂട്ടുകാരനെപ്പോലെ, സഹപാഠിയെപ്പോലെ, അദ്ധ്യാപകനെപ്പോലെ, മാതാപിതാക്കളെപ്പോലെ, എല്ലാം തികഞ്ഞ അറിവിന്റെ തമ്പുരാക്കന്മാരെപ്പോലെയല്ലേ ഓരോ പുസ്തകവും പെരുമാറുന്നത്. വ്യാസനും, വാൽമീകിയും, ഷേക്സ്പിയറുമൊന്നും ഇന്നു ജീവിച്ചിരിപ്പില്ല. പക്ഷേ അവർ നമ്മോടു വർത്തമാനം പറയുന്നു. സ്നേഹിക്കുന്നു. കുശലം ചോദിക്കുന്നു. എങ്ങനെ? അവരുടെ പുസ്തകങ്ങളിൽ കൂടി.

ജർമ്മൻ ശാസ്ത്രജ്ഞൻ ജി.സി. ലിഖ്റ്റെൻബർഗ് പറഞ്ഞു. പുസ്തകം കണ്ണാടി പോലെയാണെന്ന്. റോമൻ പ്രഭാഷകൻ മാർക്കസ് സിസീറോ പറഞ്ഞതോ.. 'പുസ്തകമില്ലാത്ത വീട് ആത്മാവില്ലാത്ത ശരീരംപോലെയാണെന്ന്.'

വായിച്ച കാര്യങ്ങൾ ജീവിതത്തിൽ പകർത്തണമെന്നും, ജീവിച്ചു കാട്ടണമെന്നും അമേരിക്കൻ സാഹിത്യകാരനായ ഹെന്റി ഡേവിഡ് തോറോ പറഞ്ഞിട്ടുണ്ട്.

നമ്മുടെ നാട്ടിൽ ഒരു പഴഞ്ചൊല്ലുണ്ട്. വിലപ്പെട്ടതൊന്നും അന്യരെ ഏൽപ്പിക്കരുതെന്ന്. പുസ്തകം, പണം, വിലപിടിച്ച രേഖകൾ, സർട്ടിഫിക്കറ്റ്, മാർക്ക്ലിസ്റ്റ്, ആധാരം ഇങ്ങനെ വിലപ്പെട്ടതെന്തെല്ലാമാണോ അതൊന്നും നമ്മൾ മറ്റുള്ളവരെ ഏൽപ്പിക്കരുത്.

ഒരു പുസ്തകം വായനയ്ക്ക് നൽകിയാൽ കൃത്യ സമയത്തു തന്നെ അതു തിരികെ വാങ്ങണം. പുസ്തകത്തിന്റെ മൂല്യം എത്രത്തോളം വലുതാണെന്ന് ഇതിൽ നിന്നൊക്കെ വ്യക്തമല്ലേ.

**വായനയെപ്പറ്റി മഹാന്മാർ:**

*'ഞാനൊരു രാജാവല്ലായിരുന്നെങ്കിൽ ബാസലിയൻ ഗ്രന്ഥശാലയിലെ ലൈബ്രേറിയനായിരിക്കാൻ ആഗ്രഹിക്കുമായിരുന്നു' - ജെയിംസ് രാജാവ്*

*'പണം കൊടുത്തു വല്ലതും വാങ്ങുന്നുവെങ്കിൽ അത് പുസ്തകമായിരിക്കണം' - ഇറാസ്മസ്*

*'മനുഷ്യന്റെ അതിവ്യാകുല ജീവിതത്തിൽ നിഷ്കളങ്കമായ ആനന്ദം തരുന്ന നിമിഷങ്ങൾ അപൂർവ്വമാണ്. യുദ്ധം ജയിച്ചാലും നിധി കിട്ടിയാലും അത്തരമൊരാനന്ദം കിട്ടണമെന്നില്ല. പുസ്തക പ്രണയത്തിൽ നിന്നേ ആ നിരുപമാനന്ദാനുഭൂതി ലഭിക്കൂ' - സുകുമാർ അഴീക്കോട്.*

**ദൈവനിവേശിത ഗ്രന്ഥം**

ഇനി ലോകത്ത് ഏറ്റവുമധികം ആളുകൾ വായിക്കുകയും ഇപ്പോഴും വായിച്ചുകൊണ്ടിരിക്കുന്നതുമായ ഒരു ഗ്രന്ഥത്തെക്കുറിച്ചു പറയാം. വെറുമൊരു അറിവു പുസ്തകമല്ല അത്. ദ വേർഡ് ഓഫ് ഗോഡ്. അതായത് ദൈവശബ്ദം ജീവിക്കുന്ന പുസ്തകം. ദൈവം സംസാരിക്കുന്ന പുസ്തകം. അതാണ് വിശുദ്ധസത്യവേദപുസ്തകം. ഇനി പറയുക ദൈവം സംസാരിക്കുന്ന ഈ പുസ്തകത്തെ നമ്മൾ എങ്ങനെയൊക്കെ ബഹുമാനിക്കണം.

1) നിരന്തരം പാരായണം ചെയ്യണം. 2) വായിച്ചു ധ്യാനിക്കണം പ്രാർത്ഥിക്കണം. 3) എപ്പോഴും വചനഭാഗങ്ങൾ ഹൃദിസ്ഥമാക്കണം 4) ചെറിയ ഒരു ബൈബിൾ കൈയിൽ സൂക്ഷിക്കണം 5) നമ്മുടെ ആശ്രയമായി വചനത്തെ




# അമ്മയോടൊ ഇനിപോര്?

**വർഗീസ് കുറത്തികാട്**

പ്രപഞ്ച സൃഷ്ടിയുടെ കാരണം തന്നെ ദൈവത്തിനു മനുഷ്യരോടുള്ള സ്നേഹമായിരിക്കെ, ദൈവീകമായ സ്നേഹത്തിന്റെ സ്വർഗീയ മണ്ണാൽ നിർമ്മിക്കപ്പെട്ട ധർമ്മിഷ്ഠരായ മഹത്തുക്കൾ കാലാതീതമായ, മതാതീതമായ, ആത്മ ചൈതന്യത്തിന്റെ പ്രേരണയാൽ ലോകത്തിന്റെ നായകരും മാർഗ്ഗദർശികളുമായി ധർമ്മചൈതന്യം പ്രസരിപ്പിക്കുകയും കാലത്തെയും ദേശത്തെയും അതിജീവിച്ച്, നിസ്വാർഥ സ്നേഹത്തിന്റെ സ്വാധീനതയാൽ അമരരായി തീരുകയും ചെയ്യുന്നു. അവർ ഇന്നും നമ്മെ ചലിപ്പിച്ചുകൊണ്ടിരിക്കുന്നു.

അത്തരം വ്യക്തിത്വങ്ങളിൽ ജാജ്ജ്വല്യമായ മഹിമയിൽ വിരാജിക്കുന്ന ഒരു മഹതിയുടെ ഒളിമങ്ങാത്ത സ്മരണകളാണ് ഇങ്ങനെ ഒന്നെഴുതാൻ എന്നെ പ്രേരിപ്പിക്കുന്നത്.

മദർ തെരേസയാണല്ലോ ഇവിടെ പരാമർശ വിഷയം. മദർ യൗവനാരംഭത്തോടെയാണ് ഭാരതത്തിന്റെ മണ്ണിലേക്ക് വന്നിറങ്ങുന്നത്. യുദ്ധം കലുഷമാക്കിയ സാഹചര്യങ്ങളിൽ നിന്നായിരുന്നു അവരുടെ വരവ്. ഒരു സന്ന്യാസിനിയുടെ എല്ലാ ലക്ഷണങ്ങളും തികഞ്ഞ ഒരു വനിതയായിരുന്നു അവർ. ഒന്നുമില്ലായ്മയിൽ നിന്നും, നിസ്വരും അനാഥരും തിരസ്കൃതരും പാരശ്വവൽക്കരിക്കപ്പെട്ടവരുമായ, നൂറു കണക്കിനു മനുഷ്യമക്കളുടെ മധ്യത്തിൽ അവർ ക്രിസ്തു സ്നേഹത്തിന്റെ ദർശന സംഹിതകൾ തുറന്നു വെച്ചു. അത്യുദാരമായ ആ സ്നേഹം ശരീരം ധരിച്ച ക്രിസ്തുവായിതന്നെ പരിണമിച്ചു. അവരുടെ കർമ്മപഥം അനാഥരോടുള്ള കരുതലായി മാറി. ലോകം അവരിലേക്ക് വണങ്ങി താഴ്മയോടെ ഇറങ്ങി വന്നു. ഒരു രക്ഷയുടെ നിഷ്കപടമായ അവതാരമായി അവർ മാറി. ആശ്വാസത്തിന്റെ, പ്രാണവായു ആവശ്യമുള്ളവർക്കായി പങ്കു വെച്ചു. കുഷ്ഠരോഗികൾ അവരുടെ മടിയിൽ പ്രത്യാശയുള്ളവരായി ഉറങ്ങി എഴുന്നേറ്റു. അനാഥർ അവരിൽ നിന്നും ശക്തി സമാർജിച്ചു. ജീവിതത്തിന്റെ പ്രകാശങ്ങളിലേക്ക് നടന്നുനീങ്ങി. നിരന്തരമായ ധ്യാനം അവരെ അനുദിനം അമാനുഷികമായ ഒരാത്മാവിന്റെ ചര്യകളിലേക്ക് ആവാഹിച്ചു. നേർത്ത ആ പുഞ്ചിരിയില സൂര്യശോഭ പോലും നിഷ്പ്രഭമായി..!

ജീവൻ നൽകുവാൻ കഴിയുന്ന ആ സ്നേഹത്തെ ലോകം ജീവിക്കുന്ന ക്രിസ്തു എന്നു വിളിച്ചു. നാടും നഗരവും അവരുടെ പ്രവർത്തനങ്ങളെ വിലയിരുത്തി. പരീക്ഷണങ്ങളെയും പരാധീനകളെയും അവർ അതിജിവിച്ചു. ലോകത്തിന്റെ അംഗീകാരം ഒന്നൊന്നായി അവരിലേക്ക് വന്നുചേർന്നു. കരുണയുടെ ആ നിലാവിൽ ഇതാ ഇന്ന് ചിലർ കളങ്കം ആരോപിക്കുന്നു. മതപരിവർത്തനമായിരുന്നു പോലും അവരുടെ ലക്ഷ്യം. മനസ്സിന്റെ നന്മകൊണ്ട് ഇല്ലായ്മയിൽ നിന്നും അവർ വിഭവങ്ങൾ വാരി നിറച്ചു. അവർ അറകൾ നിറച്ചതും പറകൾ നിറച്ചതും



*"Not all of us can do great things. But we can do small things with great love."*

*Mother Teresa*

അനാഥർക്കും നിരാശ്രയർക്കും വേണ്ടിയായിരുന്നു. ദരിദ്രർക്ക് അത്താഴമൊരുക്കാനായിരുന്നു അവർ ശ്രമിച്ചത് അവരുടെ മുന്നിൽ വന്ന ആരെയും അവർ പേരു ചൊല്ലി വിളിച്ചില്ല മതം കണ്ട് അല്ലെങ്കിൽ മതം മാറ്റി ആരെയെങ്കിലും തന്റെ കൂടെ നിർത്താം എന്ന വർ കരുതിയില്ല.

അവർ ക്രിസ്തുവിനെ അനുക്ഷണം പിൻതുടരുകയായിരുന്നു. ബന്ധിതർക്ക് മോചനം നൽകിക്കൊണ്ട് നഗ്നന് വസ്ത്രം പകർന്നു കൊണ്ട്, വിശക്കുന്നവന് ആഹാരം കൊടുത്തുകൊണ്ട് അതായിരുന്നു മതം എന്ന് ആരെങ്കിലും കാണുന്നെങ്കിൽ അതേ ക്രിസ്തുവിന്റെ ധർമ്മപരിപാലനം കടമയായി കാണുന്നവർക്കൊക്കെ മുകളിൽ പറഞ്ഞ സേവനങ്ങൾ പരമമായ വ്യവസ്ഥയാണ് അതിൽ സുവിശേഷത്തിന്റെ നന്മയും വിശുദ്ധിയും ഉണ്ട്. സുവിശേഷം ജ്ഞാന മാർഗ്ഗമാണ് അത് വഴികളെ സത്യത്തിന്റെ ശോഭയുള്ളതാക്കി മാറ്റുന്നു. ജീവനെ ദൈവത്തിന്റെ അരൂപിയിൽ പുതപ്പിക്കുന്നു. കരഞ്ഞു തളർന്ന് വഴിയോരത്തും തെരുവോരത്തും കിടക്കുന്നവർക്ക് ആദ്യം ജീവജലം നൽകി പിന്നെ സ്നേഹജലം, പിന്നെ പ്രത്യാശയിലേക്കുള്ള ഒരു യാനപാത്രം ഇത് ഒരു മദർ നമുക്കു കാട്ടിത്തരുകയാണ്.

ധാർമ്മികതയുടെ ശോഭ സ്വാർഥത്തിൽ തിളങ്ങുകയില്ല. അത് പരോപകാരത്തിന്റെ ആകാശങ്ങളെ ഉജ്ജ്വലിപ്പിക്കുന്നു. തന്നാൽക്കഴിയുന്ന ഒരു ചെറിയ സേവനംകൊണ്ട് ദൈവത്തിനോടുള്ള നമ്മുടെ കടമ നിർവ്വഹിക്കാൻ ആവശ്യം പ്രേരണനൽകി എന്നത് എങ്ങനെയാണ് ഒരു അപരാധമായി തീരുന്നത്? അക്ഷന്തവ്യമായ ഒരു കുറ്റമായി മാറുന്നത്? ഇവിടെയാണ് നമ്മുടെ ഹൃദയങ്ങളുടെ ചുമരുകൾ മാറ്റി പണിയേണ്ടത്. ഇടുങ്ങിപ്പോകുന്ന ബോധങ്ങളിലേക്ക് മാനുഷിക മൂല്യങ്ങളുടെ സേതു ഇനി അഴിച്ചുവിടുകയാണ് ചെയ്യേണ്ടത്. കരുണയും സ്നേഹവും പരോപകാരവും സേവനവും ശുശ്രൂഷയും കൊണ്ട് ഊടും പാവും തീർത്ത ഒരു കൊടിയും ഉയർത്തിയാണ് യുഗോസ്ലോവ്യയുടെ ചുടുമണൽ താണ്ടി മദർ തെരേസ വേദങ്ങളുടെ നാടായ ഭാരതത്തിലെത്തിയത്. അതിഥികൾക്ക് ഇത്ര സ്വീകാര്യത നൽകിയ ഒരു ഭൂപ്രദേശം ലോകത്തെവിടെയെങ്കിലും ഉണ്ടാകുമോ?. അതിഥിയായി വന്ന മദർ തെരേസയ്ക്ക്, എത്തിച്ചേർന്ന മണ്ണിന്റെ മരവിക്കാത്ത, ആന്ധ്യം ബാധിക്കാത്ത, മക്കളുടെ അമ്മയായി മാറേണ്ടി വന്നു. അമ്മ സ്നേഹമാണല്ലോ, സ്നേഹം ദൈവവും അതുകൊണ്ട് നമുക്കു പിന്നെയും ഓർക്കാം.

“ഒരു യുഗത്തിങ്കെലാരിയ്ക്കലോ മറ്റോ

തിരുവവതാരം ജഗദീശൻ ചെയ്‌വു' എന്ന് കവി പാടുന്നു.

യഗാവതാര സംസ്കൃതിയെ നമുക്ക് പുകഴ്ത്താം. പാപത്തെ വെറുക്കുകയും പാപിയെ സ്നേഹിക്കുകയും ചെയ്ത ക്രിസ്തു നമ്മുടെ മുന്നിലുണ്ട്. “ഈശാവാസ്യം ഇദം സർവ്വം” എന്ന് വേദങ്ങൾ ഉദ്ഘോഷിക്കുന്നു ഈശ്വരന്റെ വാസസ്ഥലം ചരാചരങ്ങളാണ്.

മനുഷ്യനായി ജനിച്ചു എന്ന കാരണത്താൽ അടിമത്തവും ദാരിദ്ര്യവും വിധിക്കപ്പെടുക, വഴി നടക്കാനും പഠിക്കാനും അവരവരുടെ ബുദ്ധിക്കും ചുറ്റുപാടിനും അനുയോജ്യമായി ഭൂമിയുടെ അവകാശിയായി ജീവിക്കാനും ഇന്നു സ്വാതന്ത്ര്യവും അവകാശവും നിഷേധിക്കപ്പെട്ട് പാർശ്വങ്ങളിലേക്ക് അപ്രമാദിത്ത്വത്തിന്റെ ബുൾഡോസർ കൊണ്ട് ഉടച്ചെറിയുക, തലമുറകളായി അസ്പർശ്യരായി കഴിയുക എന്ന ദുർവ്വിധി ആരാണ് പാവങ്ങൾക്ക് ശിരോലിഖിതമായി കൊടുത്തത്? എന്തു കാരണത്താലായിരുന്നു? എന്തുകൊണ്ട് ഇന്നുമതു തുടരുന്നു? നീചവും നിന്ദ്യവുമായ ഇത്തരം അനാചാരങ്ങൾ സൃഷ്ടിച്ച സാമൂഹ്യ അന്തരീക്ഷം അരക്ഷിതരാക്കിയ കോടികൾ ഈ നാട്ടിൽ കഴിയുന്നു. ആ ദിശയിലേക്കല്ല നമ്മുടെ ചിന്തകൾ കൂർപ്പിക്കേണ്ടത്? അവരുടെ മനുഷ്യവകാശങ്ങൾക്കുവേണ്ടിയല്ല നമ്മൾ ഗൃഹപാഠങ്ങൾ ചെയ്യേണ്ടത് അവരുടെ ആത്മീയവും ഭൗതികവുമായ ചുറ്റുപാടുകളെ ഗുണപരമായി മാറ്റാനല്ലേ നമ്മളുടെ സംഘടിത ശക്തിയെ ഉപയോഗപ്പെടുത്തേണ്ടത് അതിനു നമുക്ക് കഴിയുന്നില്ല എങ്കിൽ പിന്നെ എങ്ങനെയാണ് മുകളിൽ സൂചിപ്പിച്ച ഉപനിഷത് വചനം സാർഥമാകുന്നത്.

തമസ്സിന്റെ ആധിപത്യത്തിൽ നിന്ന് മനുഷ്യബുദ്ധിയെ സ്വതന്ത്രമാക്കുവാനും സത്യരഹിതമായ നമ്മുടെ വീക്ഷണങ്ങളെ സത്യവിചാരങ്ങളാൽ നിറയ്ക്കുവാനും മരണത്തെപ്പോലും അതിജീവിച്ച അമരത്വത്തിൽ അഭിരമിക്കുവാനും സഹസ്രാബ്ദങ്ങൾക്കു മുമ്പ് നമ്മേ ഉദ്ബോധിപ്പിച്ച മനീഷികളായ ഋഷിവര്യന്മാരെ നമുക്ക് മറക്കാതിരിക്കുക, സത്യത്തെ സത്യമായും അസത്യത്തെ അസത്യമായും അറിഞ്ഞ് നമ്മുടെ മേൽ വർഗ്ഗ വർണ്ണലിംഗ, മത, വിഭാഗീയതകളുടെ മേലാപ്പുചാർത്താതെ

“അവനവനാത്മ സുഖത്തിന്നാചരിക്കുന്നവ

അപരനു സുഖത്തിനായി വരേണം” എന്ന ഗുരു സങ്കീർത്തനത്തെ നമിച്ച്, നമുക്ക് നമ്മുടെ അയൽവാസിയെ സ്നേഹിച്ചും പഠിപ്പിച്ചും പരിഷ്ക്കരിച്ചും ഒരു നവീനമായ മാനവത്വത്തിന്റെ യുഗ സംക്രമണത്തിന്റെ പ്രചാരകരും പ്രയോക്തകളുമായി മാറാം അല്ലെങ്കിൽ ആരാധ്യയും ലോകവന്ദ്യയും വിശുദ്ധയുമായ മദർ തെരേസയുടെ കർമ്മപഥങ്ങളെ അന്വേഷിക്കാം അതിനുള്ള ജാഗരൂഗമായ നാളുകൾക്ക് അർത്ഥവും വർണ്ണവും നൽകാം “ഈശോവാസ്യം ഇദം സർവ്വം”.






# നിത്യപാലകനാം ദൈവത്തെ തേടി



**ജിനു രഞ്ചൻ**

വിജനമാം വീഥിയിലന്നാനാൾ മുതൽ
തേടുന്നു മരുഭൂ യാത്രയിൽ അങ്ങേ
പലവഴി താണ്ടി വിദൂരമാം നഗരങ്ങളിലും
ഞാനെന്ന മർത്യനാലഹോ എന്തു സാധ്യം?

നീർച്ചാൽ തേടുന്ന മാൻപേടയേപോൽ
ദാഹജലം കേഴും വേഴാമ്പൽ പോലെ ഞാൻ
മലകളും കുന്നുകളും താണ്ടിയെങ്കിലുമെൻ പ്രയത്നം
വിഭലമായ് ഞാനില കൊഴിയും വൃക്ഷം പോലെയായ്.

വീണ്ടും തളിർക്കുമെന്നാശയുമായ് ഞാൻ
ജലസമൃദ്ധമാം അരുവിയിലും തേടി
കണ്ടില്ല കാണാനായെൻ മിഴികൾ ഉണർന്നില്ല
സൃഷ്ടാവാം ദൈവമെന്നനന്ത സാഗരത്തെ

ഉദയാസ്തമയത്തിനുറവിടമാം ആദിത്യനിൽതേടി
ഇരുട്ട് മറയ്ക്കും ചന്ദ്രനിലും, എണ്ണമറ്റ താരകങ്ങളിലും
ഞാൻ തേടിയെങ്കിലും എന്നാശകൾ വ്യഥാ....
സൂര്യനും മറഞ്ഞു അസ്തമനങ്ങളും തുടർന്നു.

നീലവിരിച്ച വാനവീഥിയും കടന്നകലയായ്
തേടീ യാത്രയായ് ഭൂവിൽ മർത്യനാം ഞാൻ
സഫലമാകാൻ വൈകുന്ന പ്രതീക്ഷതൻ നടുവിലായ്
ഇടറാതെ തിരഞ്ഞു പിന്നെയും പിന്നെയും

പുഴയൊഴുകും പോൽ ഋതുക്കളും കടന്നുപോയ്
വെയിലും, മഴയും, മഞ്ഞും കടന്നുപോയ്
വേനലിൽ കനലതിൽ മഴക്കാറെന്ന പോൽ
ആശകൾ വീണ്ടും മനമതിൽ പ്രതിഫലിക്കുന്നു.

ആഴികൾ താണ്ടി ഞാനങ്ങകലേക്കായ്
യാത്രകൾ തുടർന്നതിനൊടുവിലായ് അന്ന്
അടുത്ത് നിന്നോരപരനിൽ ഞാൻ ദർശിച്ചു
ദൈവമെന്നനശ്വരമാം ആ മഹാ സത്യത്തെ.



പഠനം

# വിശുദ്ധീകരണത്തിന്റെ അഗ്നിസ്നാനം

**പീറ്റർ സി. ഏബ്രഹാം**

മനനവചനകർമങ്ങൾ വിശുദ്ധി ദീക്ഷിക്കുന്നവരുടെ ഇടത്തിലേക്ക് അഗ്നിയായി ദൈവസാന്നിധ്യം നിറയുകയാണോ, ദൈവാവതാരമാകുന്ന അഗ്നിസാന്നിധ്യത്താൽ പാഴും ശൂന്യവുമായ ഭൂമി പാവനപൂരിതയായിത്തീരുകയാണോ? കേവലം പാഴായ ഒരു മുൾമരത്തെ ചൂഴ്ന്നെരിയുന്ന തീയായി അവതരിച്ചുകൊണ്ട് നീ നില്ക്കുന്നിടം പരിശുദ്ധമാണ് എന്ന് വിളംബരം ചെയ്തവൻ പാഴിരുൾ നിറഞ്ഞ പുതിയ ലോകത്തിലും വിശ്വസൂര്യാഗ്നിയായി പ്രത്യക്ഷീകരിക്കുകയാണ്. യാതൊന്നിനെയും ദഹിപ്പിച്ചു നശിപ്പിക്കാതെ സർവതിനെയും വെടുപ്പാക്കി സ്വന്തമാക്കുന്ന ദൈവികത ഇവിടെ സ്ഫുടാഗ്നിയായി അനുഭവപ്പെടുകയാണ്. പാരിലേക്കു പെയ്തിറങ്ങുന്ന സ്വർഗത്തിന്റെ ഈ അഗ്നിവർഷത്തിൽ ഹർഷപൂരിതനായിത്തീരുന്ന പുരോഹിതരൂപത്തെ അവതരിപ്പിക്കുകയാണ് തീതീനിപ്പക്ഷിയായ ഡോ. കുര്യൻ വാലുപറമ്പിലച്ചൻ **പുരോഹിതൻ തീച്ചൂളയിൽ വാല്യം 1** എന്ന അസാധാരണ ഗ്രന്ഥത്തിൽ.

എന്താണീ ഗ്രന്ഥത്തിന്റെ അസാധാരണത്വം? ദേവാലയത്തിലെയും മദ്ബഹായിൽ വിശുദ്ധ കുർബാനയിലെയും അഗ്നിയനുഭവത്തിന്റെ സാക്ഷ്യത്തിൽനിന്നും അഗ്നിസ്നാനത്തിലേക്കുള്ള ഒരധ്യാത്മസഞ്ചാരിയുടെ ഉപരിസംക്രമണത്തിന്റെ സാക്ഷ്യം ആയിരിക്കുന്നതുന്നെ. ആർജിതദൈവവിജ്ഞാനീയത്തിന്റെ തോണിയേറി ആ തോണിയെ സ്വകീയപാതയിലൂടെ സുന്ദരമായി തുഴഞ്ഞ് മലങ്കര ആരാധനക്രമത്തിന്റെ ദൈവശാസ്ത്രപാരാവാരത്തിന്റെ ആഴങ്ങളിലേക്കും വിശുദ്ധീകരണവഴികളിലേക്കും അനുവാചകരെ ആനയിക്കുന്ന ഒരു ഏകാന്ത സഞ്ചരണമാണിത്. ധ്യാനവിശുദ്ധിയാർന്ന മനനംവഴി അച്ചന്റെ ആരാധകമനസ്സിൽ ഉദയം ചെയ്യുന്ന ധാരണകളുടെ അധ്യാത്മവർണപ്രപഞ്ചം ദൈവശാസ്ത്രപണ്ഡിതർക്കുപോലും അനന്യമായും, മലങ്കര ആരാധനക്രമത്തിന്റെ ആത്മാവിനെ അല്പമെങ്കിലും അറിഞ്ഞിട്ടുള്ള അനുവാചകർക്ക് ആനന്ദകരമായും അനുഭവപ്പെടുകയാണ്. ഈ രചന മനസ്സിരുത്തി വായിച്ചുപോകുമ്പോൾ വായിക്കുന്നവരും അറിയാതെ വിശുദ്ധീകരിക്കപ്പെടുന്നൊരനുഭവം! അതുകൊണ്ടാണ് ഈ കൃതിയുടെ അവതാരികകാരനായ, നലംതികഞ്ഞ ദൈവശാസ്ത്രജ്ഞനായ, മെത്രാപ്പോലീത്താ ഈ കൃതി ''ഞാൻ ആർത്തിയോടെ വായിച്ചുതീർത്തു'' എന്ന് തുറന്നെഴുതിയിട്ടുള്ളത്; മറ്റൊരു മെത്രാപ്പോലീത്താ ''wonderful work'' എന്നു വിശേഷിപ്പിച്ചതും, ''ഈ ഗ്രന്ഥത്തിന്റെ കാഴ്ചപ്പാട് അപൂർവമായ ആധ്യാത്മികാനുഭവം സൃഷ്ടിക്കുന്നു'' എന്ന് ഡോ. ജോർജ് ഓണക്കൂർ രേഖപ്പെടുത്തിയിട്ടുള്ളതും.

ഈ വാല്യം, ഗ്രന്ഥകർത്താവ് വിഭാവനം ചെയ്യുംപോലെ, ഒരു തുടരെഴുത്തിന്റെ ആദ്യഖണ്ഡമാണ്. എങ്കിൽപ്പോലും ഇത് ഇതിൽത്തന്നെ സമഗ്രപൂർണമാണ്. മലങ്കര ആരാധനക്രമത്തിന്റെ അഗാധതകളിൽ ഒളിചിന്നി വിരാജിക്കുന്ന അനർഘരത്നങ്ങളുടെയും മൗലികഭാവങ്ങളുടെയും പ്രകാശപ്രളയത്തിലേക്ക് വായനക്കാരെ കൂട്ടിക്കൊണ്ടുപോവുകയാണീ ആത്മീയസാഹിത്യം. മലയാളഭാഷയുടെ ഹ്രസ്വചക്രവാളത്തിനപ്പുറത്തേക്ക് ആംഗലഭാഷാന്തരംവഴി കടന്നുചെന്ന് വിശാലലോകത്തിന്റെ ധന്യതയായി രൂപാന്തരപ്പെടുത്തേണ്ട അക്ഷരസമർപ്പണമാണ് 'പുരോഹിതൻ തീച്ചൂളയിൽ വാല്യം 1'.



കുടുംബസദസ്സ്

# ചിത്രകാരന്റെ അന്വേഷണം

**സി. ഹ്യുമിലിന എസ്.ഐ.സി.**

ലോകത്തിലെ ഏറ്റം സുന്ദരമായ വസ്തു എന്താണെന്ന് അന്വേഷിച്ച് വീടും നാടും വിട്ട് പുറപ്പെട്ട ഒരു ചിത്രകാരന്റെ കഥ ഇങ്ങനെ വായിക്കാൻ ഇടയായി. തന്റെ അന്വേഷണ ത്തിന്റെ വഴിയിൽ ആദ്യം അയാൾ കണ്ടെത്തിയത് ഒരു പുരോഹിതനെയായിരുന്നു. ഏറെ പ്രതീക്ഷയോടെ ചിത്രകാരൻ ചോദിച്ചു: വന്ദ്യനായ പുരോഹിതാ, ലോകത്തിൽ ഏറ്റവും സുന്ദരമായ വസ്തു ഏതാണ്? ഒരു സംശയവും കൂടാതെ പുരോഹിതൻ പറഞ്ഞു, "വിശ്വാസം", ആ ഉത്തരം ചിത്രകാരന് തൃപ്തികരമായില്ല. അയാൾ വീണ്ടും നടന്നു. അല്പ ദൂരം നടന്നപ്പോൾ കണ്ടുമുട്ടിയ സ്ത്രീയോട് ചോദിച്ചു: സഹോദരീ! ഈ ലോകത്തിൽ ഏറ്റം മനോഹരമായ വസ്തു ഏതാണ്? വിവാഹജീവിതത്തിന്റെ നിറഞ്ഞ വസന്തത്തിലായിരുന്ന അവർ സന്തോഷത്തോടെ പറഞ്ഞു, "സ്നേഹം", ആ ഉത്തരവും ചിത്രകാരനെ തൃപ്തി പ്പെടുത്തിയില്ല. അയാൾ വീണ്ടും ഏറെ ദൂരം നടന്നു. അതാ വരുന്നു ഒരു പട്ടാളക്കാരൻ. അതേ ചോദ്യം അയാൾ പട്ടാളക്കാരനോടും ആവർത്തിച്ചു. നീണ്ട് നിവർന്ന് സ്റ്റെഡിയായി നിന്നുകൊണ്ട് പട്ടാളക്കാരൻ പറഞ്ഞു. "സമാധാനം". ഈ ഉത്തരവും ചിത്രകാരന് തൃപ്തി നൽകിയില്ല. അല്പം നിരാശനായിത്തന്നെ ചിത്രകാരൻ വീട്ടിലേക്ക് തിരികെ നടന്നു. വീടി നുമുമ്പിൽ എത്തിയപ്പോൾത്തന്നെ ഭാര്യ അതാ അതീവസന്തോഷത്തോടെ തന്നെ സ്വീക രിക്കാൻ കാത്തുനിൽക്കുന്നു. പിതാവിന്റെ അസാന്നിദ്ധ്യത്തിൽ നിരാഹാരം അനുഷ്ഠിച്ച് തളർന്ന മക്കൾ ഉന്മേഷഭരിതരായി ഓടിയെത്തി പിതാവിനെ ആശ്ലേഷിക്കുന്നു. ആ ചിത്ര കാരൻ ഒരുനിമിഷം സ്തബ്തനായി നിന്നുപോയി. അയാളുടെ നിരാശാഭാവം മാറി, സന്തോ ഷചിത്തനായി. തന്റെ ചുറ്റും നിൽക്കുന്നവരിൽ പുരോഹിതൻ പറഞ്ഞ 'വിശ്വാസവും', സ്ത്രീ പറഞ്ഞ 'സ്നേഹവും' പട്ടാളക്കാരൻ പറഞ്ഞ 'സമാധാനവും' അയാൾക്ക് കണ്ടെത്താൻ കഴിഞ്ഞു..... അതിനുശേഷം അയാൾ മനോഹരമായ ഒരു ചിത്രം വരച്ചു. അത് ഒരു വീടിന്റെ ചിത്രം ആയിരുന്നു.

അതേ സഹോദരങ്ങളേ, വിഷമസന്ധികളിൽ മനുഷ്യന്റെ മടക്കയാത്ര വീട്ടിലേക്ക് തന്നെ. ധൂർത്തപുത്രന്റെ പന്നിക്കൂട്ടിൽ നിന്നുള്ള മടക്കയാത്ര എവിടേക്കായിരുന്നു? വീട്ടിലേക്ക്. സക്കേവൂസിനെ യേശു ക്ഷണിച്ചുകൊണ്ടുപോയത് എവിടേക്കാണ്? അവന്റെ വീട്ടിലേക്ക്. തളർവാതം പിടിച്ച് കുളക്കരയിൽ 38 വർഷം സൗഖ്യം തേടി കാത്തുകിടന്ന രോഗിയോട് നിന്റെ കിടക്കയും എടുത്ത് എങ്ങോട്ട് പോകാനാണ് യേശു പറഞ്ഞത്? വീട്ടിലേക്ക്.

പ്രിയപ്പെട്ട കൂട്ടുകാരാ! നിന്റെ മടക്കയാത്ര എങ്ങോട്ടാണ്.....? വീട്ടിലേക്കോ അതോ കൗതുകം നിറഞ്ഞ ലോകത്തിലേക്കോ.....? വീട്ടിലേക്കുതന്നെ ആകട്ടെ. ഏറെ പേർ കാത്തി രിക്കുന്ന ആ വീട്ടിലേക്ക്. അവരെ നിനക്ക് വിശ്വസിക്കാം, സ്നേഹിക്കാം, അവിടെ നിനക്ക് സമാധാനം കണ്ടെത്താം. ഓരോ മാനസാന്തരവും വീട്ടിലേക്കുള്ള തിരിച്ചുവരവാണെ ന്നോർക്കുക.

സദാ നിനക്കുവേണ്ടി കാത്തിരിക്കുന്ന സ്വർഗ്ഗീയഭവനം, നിനക്കുവേണ്ടി മാത്രം കാത്തി രിക്കുന്ന ഒരു പിതാവുണ്ടവിടെ. സ്വർഗ്ഗമാണ് നമ്മുടെ വീട്, ശാശ്വതമായ വീട്. മടക്കയാ ത്രകളെല്ലാം ഈ വീട്ടിലേക്കു ആകട്ടെ!

# അഡ്മിഷൻ ആരംഭിച്ചു

തിരുവനന്തപുരം: നാലാഞ്ചിറ ജയമാത ബോയിസ് ഹോമിൽ ഒന്നു മുതൽ എട്ടു വരെ ക്ലാസ്സുകളിലേയ്ക്ക് അടുത്ത അധ്യയന വർഷത്തേയ്ക്കുള്ള (2015–2016) അഡ്മിഷൻ ആരംഭിച്ചു.

നിർധനരായ ആൺകുട്ടികൾക്ക് പഠനം, താമസം, ഭക്ഷണം തുടങ്ങിയവ സൗജന്യമായിരിക്കും. ഒന്നു മുതൽ നാലുവരെ ക്ലാസ്സുകളിലെ കുട്ടികളെ ജയമാത എൽ. പി. സ്കൂളിലും മറ്റു ക്ലാസ്സുകളിലെ കുട്ടികളെ മാർ ഈവാനി യോസ് വിദ്യാനഗറിലുള്ള സ്കൂളുകളിലും പഠിപ്പിക്കുന്നതായിരിക്കും.

ഒന്നു മുതൽ നാലുവരെയുള്ള ക്ലാസ്സുകളിലേയ്ക്ക് അഡ്മിഷൻ ആരംഭിച്ചു. ആവശ്യമുള്ള കുട്ടികളുടെ രക്ഷകർത്താക്കൾ പേര് മുൻകൂട്ടി രജിസ്റ്റർ ചെയ്യേണ്ട താണ്.

മാനേജർ
**ജയമാത ബോയിസ് ഹോം**
നാലാഞ്ചിറ, തിരുവനന്തപുരം
ഫോൺ : 0471 – 2530530

വാർത്ത

## 'പുരോഹിതൻ തീച്ചൂളയിൽ വാല്യം 1'

'പുരോഹിതൻ തീച്ചൂളയിൽ വാല്യം 1' ആദ്യപതിപ്പ് 18.01.2015ൽ പ്രസിൽനിന്നു പുറത്തിറങ്ങി ഒന്നര മാസത്തിനുള്ളിൽ, ഏതാനും കോപ്പികളൊഴികെയെല്ലാം തീർന്നു. നെഞ്ചേറ്റിയവർക്ക് നന്ദി. പ്രത്യേകിച്ച്, വിശ്വാസികൾക്കും വിശ്വാസിനികൾക്കും. ഉള്ള കോപ്പികൾ മുഖവിലയ്ക്കു നല്കും. രജി. പോസ്റ്റേജ് കോപ്പി1–ന് രൂ. 20/–

അടുത്ത പതിപ്പ് ഇറക്കുവാൻ തയ്യാറാകുന്നു. വില രൂ. 250/– പ്രി–പബ്ലിക്കേഷൻ ഓർഡർ രൂ. 190/–+ രജി. പോസ്റ്റേജ് കോപ്പി 1–ന് രൂ. 20/– 10ൽ കൂടുതൽ കോപ്പികൾ വാങ്ങുന്നവർക്ക് നിരക്ക് 180/–ഉം പോസ്റ്റേജും അല്ലെങ്കിൽ പാഴ്സൽചാർജും. പള്ളികളിലും ഭക്തസംഘടനകളിലും സമ്മാനം നല്കാൻ ഉത്തമഗ്രന്ഥം. ആഗ്രഹിക്കുന്നവർ രൂപ അയയ്ക്കുന്നതിനുമുമ്പ് ബന്ധപ്പെടുക:

**Fr. Kurian Valuparampil**
ANRA - C12, Kottamukal
Nalanchira,
Thiruvananthapuram - 695 015
Mob 9447036871

